മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ

ഫെബ്രുവരി 2003

## 86-ാമത് മധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷൻ 2003 ഫെബ്രുവരി 7 മുതൽ 13 വരെ മാക്കാംകുന്ന് സെ. സ്റ്റീഫൻസ് കത്തീഡ്രൽ മൈതാനിയിൽ



## വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ്: വിശുദ്ധരുടെ സോപാനത്തിലേക്ക്

# വായനക്കാരുടെ കത്തുകൾ

*പത്രാധിപർക്കുള്ള കത്ത്*

## 'പീസ് വിത്ത് ജസ്റ്റീസ്'

2003 ജനുവരി മലങ്കര സഭാ മാസികയിൽ ശ്രീ. ജോ മാണി പറമ്പിലിന്റെ നീതി ലഭിക്കുന്ന സമാധാനം എന്ന ലേഖനം പല ആവർത്തി വായിച്ചു. സഭാ ചരിത്രത്തിൽ അടിസ്ഥാനപരമായി ആഴത്തിലിറങ്ങി, പല ഉപമകളും, ഉദ്ധരണികളും പ്രതിയോഗികൾക്കുപോലും ഉത്തരം മുട്ടുന്ന രീതിയിൽ അനുഭവ സമ്പത്തുകൾ ഉൾപ്പെടുത്തി ലേഖനമെഴുതിയ ലേഖകനെയും, അത് പ്രസിദ്ധീകരിച്ച മലങ്കരസഭാ മാസിക പത്രാധിപരെയും എത്ര പ്രശംസിച്ചാലും മതിയാവുകയില്ല.

സഭയുടെ വിശ്വാസാചാരങ്ങളിൽ തുടങ്ങി ആകമാന സുറിയാനി സഭ, റൂൾ ഓഫ് ലോ, കോടതിവിധി എന്നീ വഴിയിൽ കൂടി സഞ്ചരിച്ച് സഭ ഇനി എന്ത് ചെയ്യണം എന്നിവയിൽ എത്തി നിൽക്കുന്ന പ്രസ്തുത ലേഖനം പ്രത്യേക പ്രശംസ അർഹിക്കുന്നുണ്ട്. കേരള സർക്കാരിനെയും, വീണ്ടും നേരെ ചിന്തിക്കുവാൻ വക നൽകുന്ന ഒരു ചിന്താവിഷയമാണിത്.

ഇങ്ങനെ സഭയ്ക്കുവേണ്ടി കാര്യമാത്ര പ്രസക്തമായി ചിന്തിക്കുകയും, പ്രവർത്തിക്കുകയും ചെയ്യുന്ന ബുദ്ധിജീവികളായ സഭാംഗങ്ങളെ മലങ്കര സഭാ നേതൃത്വം കാലാകാലങ്ങളിൽ അനുമോദിക്കുകയും പാത്രിയർക്കീസ് തന്റെ വിശ്വസ്തർക്ക് ഷെവലിയർ പദവി നൽകുന്നതുപോലെ പരിശുദ്ധ കാതോലിക്കാ ബാവായും ഇങ്ങനെയുള്ള സഭാ സ്നേഹികൾക്ക് ഷെവലിയർ സ്ഥാനമോ, സഭാ സേവകൻ എന്നോ അതുപോലെയുള്ള ഏതെങ്കിലും പദവി നൽകി അനുഗ്രഹിക്കുന്നതും വേണ്ടിവന്നാൽ ഇങ്ങനെയുള്ളവരെ സഭാ മാനേജിംഗ് കമ്മറ്റിയിലേക്കും, ഭദ്രാസന കൗൺസിലുകളിലേക്കും നോമിനേറ്റ് ചെയ്യുകയോ പ്രത്യേക ക്ഷണിതാക്കളായി നിയോഗിക്കുന്നതും, മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് എന്നും മുതൽകൂട്ടി തന്നെ ആയിരിക്കുമെന്ന് സഭാ നേതൃത്വത്തെ ഓർമ്മിപ്പിക്കുവാൻ ആഗ്രഹിക്കുന്നു.

**പി. എ. അലക്സാണ്ടർ**
**വൈദ്യൻ (തേവലക്കര)**

* * * *

മലങ്കര സഭാംഗങ്ങളുടെ സംപൂർണ്ണ സഹകരണത്തിൽകൂടി സമൃദ്ധിയിലേക്ക് ഉയർന്ന മനോരമ പോലും മുഖ്യമന്ത്രിയോടൊപ്പം മൗനതയിൽപോയി, സഭയുടെ പ്രശ്നകാലത്ത് സഭാദ്ധ്യക്ഷനായ പ. ബാവായുടെ "പീസ് വിത്ത് ജസ്റ്റിസ്" എന്ന ആശയം സഭാംഗങ്ങൾക്ക് വിശദീകരിച്ചു തന്ന ലേഖകൻ ശ്രീ ജോ മോണി പറമ്പിലിനോടും, അത് പ്രസിദ്ധീകരിച്ച സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണമായ മലങ്കരസഭാ മാസികയോടുമുള്ള (ജനു. ലക്കം) നന്ദി ആത്മാർത്ഥതയോടുകൂടി പ്രകടിപ്പിക്കട്ടെ.

സഭയുടെ പ്രയാസകാലത്ത് ഇതുപോലെയുള്ള സഭാസ്നേഹികളെ ദൈവം സൃഷ്ടിച്ചു തരുമെന്നുള്ളതിന്റെ ഉത്തമദൃഷ്ടാന്തമാണിത്.

**പി. പി. ജോൺ,**
**തിരുവനന്തപുരം**

## സഭയുടെ പദ്ധതികൾ ജനോന്മുഖമാക്കണം

ഫാ. റ്റി. പി. മാത്യൂസ് തിണ്ടയത്തിലിന്റെ ലേഖനം (ജനുവരി 2003) വായിച്ചു. പഴയകാലത്തും ഇക്കാലത്തും ക്രിസ്തീയ സഭയുടെ വളർച്ചയിലുള്ള വ്യത്യാസങ്ങൾ കണക്കിലെടുത്ത് പുതിയ പദ്ധതികൾ നടപ്പാക്കുവാൻ ശ്രമിക്കുന്നത് ഉചിതമായിരിക്കും. ക്രിസ്തീയ സഭ അസൂയാവഹമായി വളർന്നൊരു കാലമുണ്ടായിരുന്നില്ലേ? ക്രിസ്തീയ പ്രവർത്തകരുടെ പ്രവർത്തനങ്ങൾ അന്യമതക്കാരെ ക്രിസ്തീയരാക്കുവാൻ പ്രേരിപ്പിക്കുന്നതിനുതകുന്നവയായിരുന്നെന്നുള്ളതാണ് സത്യം. രോഗികൾക്ക് സൗഖ്യവും ദുഃഖിതർക്ക് ആശ്വാസവും നൽകുന്ന തരത്തിലുള്ള ക്രിസ്തീയ പ്രവർത്തനങ്ങൾ സുലഭമായി വിളയാടിയിരുന്നൊരു കാലം! മറ്റുള്ളവർ ക്രിസ്തീയരായി തീർന്നു. ഡോക്യുറേറ്റോ, പ്രസംഗഗാംഭീര്യമോ അല്ല ക്രിസ്തീയ സഭയുടെ വളർച്ചയുടെ കാരണം, but the power of the spirit ഇടവകയിൽ നിന്നും ഒരാൾ മറ്റൊരു ഗ്രൂപ്പിലേക്ക് പോകുന്നെങ്കിലതിന്റെ ഉത്തരവാദിത്വം ഇടവകയിലാർക്കെങ്കിലും ഉണ്ടായിരിക്കണം. അപ്പോഴേ ക്രിസ്തീയ സഭ വളരുകയുള്ളൂ, നിലനില്ക്കുകയുള്ളൂ. അധഃപതനത്തിനതിർ കാണുകയുള്ളൂ. It is not the administrative draw back but he lackness of christianity that spoil us day by day.

**പി. എം. വർഗീസ്, ബാംഗ്ലൂർ**

## ഗാന്ധാരിയുടെ വിലാപം

ആ പത്രാധിപലേഖനം വായിക്കേണ്ടതുതന്നെ. പക്ഷേ, എത്രപേർ വായിക്കും ചിന്തിക്കും ചിന്തിക്കുന്നവർ പ്രവർത്തിക്കും? രണ്ടു സ്ത്രീകൾക്കും അവരവരുടേതായ ചിന്തയും ചിന്താശക്തിയും ഉണ്ട്. രണ്ടും രണ്ടുതരം സത്യങ്ങൾ, അല്ലാ ശരികൾ! വീടുകിട്ടിയാലും താമസിക്കാൻ ആളില്ലെങ്കിൽ വീടെന്തിന്? വീടുണ്ടായിട്ടും സ്വസ്ഥത കാണാതെ വീടുവിട്ടിറങ്ങുന്ന കാലം! ഗാന്ധാരിയുടെ വിലാപം പലരും കേൾക്കുന്നില്ല. കേൾക്കണമെങ്കിൽ ചെവി മാത്രം പോരാ. മനസ്സും ചിന്തയും ഉണരണം. ധാർമ്മികത ഉയരണം, ദ്രൗപദിയുടെ ധീരത പ്രതികാരത്തിന്റെ ധീരതയാണ്. പ്രതികാരത്തിന്റെ ധീരതയല്ല, ക്ഷമയുടെയും സഹനത്തിന്റെയും സ്നേഹത്തിന്റെയും ധീരതയാണ് നമുക്കിന്ന് വേണ്ടത്.

വി. പൗലൂസ് അപ്പോസ്തോലൻ അപ്പോസ്തോലനായത് എല്ലാ അവകാശവാദങ്ങളും വലിച്ചെറിഞ്ഞ് എല്ലാം ചവറെന്നെണ്ണിയതുകൊണ്ടാണ്.

ഗാന്ധാരിയുടെ വിലാപം കേൾക്കുവാൻ ചെവിയോർക്കുക, മനസ്സുയർത്തുക, അപ്പോൾ മലങ്കര സഭയുടെ കണ്ണീരൊപ്പാൻ ആളുണ്ടാകും. കല്ലും സിമന്റും കൊണ്ടു നിർമ്മിച്ച പള്ളിയാണോ യഥാർത്ഥ പള്ളികൾ? അക്ഷരം കൊല്ലുന്നു, ആത്മാവോ ജീവിപ്പിക്കുന്നു. ക്ഷമയുടെയും സ്നേഹത്തിന്റെയും പാഠം പഠിപ്പിക്കുന്നതിന് ധാർമ്മീക ശക്തി ആർക്കുണ്ട്? ആർക്കും ഇല്ലെന്ന് പറയുന്നില്ല. ആത്മാവിന്റെ ശക്തി ഉണർത്താൻ മലങ്കരസഭയ്ക്ക് ഒരു പരിധിവരെ കഴിയും

**വർഗീസ് കിഴക്കേമുറി**

# മലങ്കരസഭ

ലക്കം 2, പുസ്തകം 59
ഫെബ്രുവരി 2003







### വരിസംഖ്യ

**2002 സെപ്റ്റംബർ മുതൽ**

| | | |
|---|---|---|
| **ഇന്ത്യയിൽ** | | |
| ഒറ്റപ്രതി | : | 7 രൂപ |
| ഒരുവർഷം | : | 75 രൂപ |
| 4 വർഷം | : | 300 രൂപ |
| 10 വർഷം | : | 750 രൂപ |
| **വിദേശത്തേക്ക്** | | |
| ഒരു വർഷം | : | 600 രൂപ |

*Cover Design & Type Setting:-*
M.S. Graphics, Devalokam.


# CONTENTS
# ഉൾത്തുടിപ്പുകൾ




ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 573234
e-mail: malankara@sancharnet.in



# വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ്: വിശുദ്ധരുടെ സോപാനത്തിലേക്ക്

ഫാ. ഡോ. ജേക്കബ് കുര്യൻ

മലങ്കരസഭാ ഭാസുരൻ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ വിശുദ്ധനായി പ്രഖ്യാപിക്കുന്ന സഭാ നടപടികൾ പൂർണ്ണമായിക്കൊണ്ടിരിക്കുന്നു. പ്രതിസന്ധികളിൽ തെളിയുന്ന വ്യക്തിത്വം എന്ന നിലയിൽ, വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് വിശുദ്ധരുടെ സോപാനത്തിൽ പ്രത്യേക തേജസോടെ കാണപ്പെടുന്നു. 1858 ഒക്ടോബർ 31 മുതൽ 1934 ഫെബ്രുവരി 23 വരെ, എഴുപത്താറു സംവത്സരം മലങ്കരസഭയുടെ ചരിത്രഗതിയെ തൊട്ടു നയിച്ച ഒരു കപ്പിത്താന്റെ ജീവിതമായിരുന്നു അത്. "ശാന്തമായ സമുദ്രം ഒരിക്കലും ധീരനായ കപ്പിത്താനെ സൃഷ്ടിക്കാറില്ല" എന്ന ചൊല്ലിനെ അന്വർത്ഥമാക്കുവാൻ, സഭാഭാസുരന്റെ പ്രവർത്തനകാലം സഭാന്തരീക്ഷത്തിലെ ഏറ്റവും പ്രക്ഷുബ്ധമായ കാലഘട്ടമായിരുന്നു; അതുതന്നെ അദ്ദേഹത്തെ ധീരനായ കപ്പിത്താനാക്കി മാറ്റി.

മല്ലപ്പള്ളി വട്ടശ്ശേരിൽ യൗസേഫിന്റെയും ഏലിയുടെയും മകനായി ജനിച്ച്, മല്ലപ്പള്ളിയിലും കോട്ടയത്തും വിദ്യാഭ്യാസം നടത്തി, പരുമലതിരുമേനിയുടെ ശിഷ്യനായി പരിശീലനം നേടി, കോട്ടയം പഴയസെമിനാരിയിലും, എം.ഡി. സെമിനാരി സ്ക്കൂളിലും ഗുരുവായിത്തീർന്നപ്പോൾ, സഭയെക്കുറിച്ച് വ്യക്തമായ ഒരു ദർശനവും ആ മനസിൽ രൂപം കൊണ്ടു. ആ ദർശനം പ്രതിബിംബിച്ചിരുന്ന മൂന്നു കാര്യങ്ങൾക്ക് അടിവരയിടാൻ, അദ്ദേഹത്തെ സ്മരിക്കുന്ന സമയവും സന്ദർഭവും ഉപകരിക്കുമെന്നു കരുതുന്നു.

### 1. നസ്രാണി "സമുദായ"ത്തിൽ നിന്ന് ദൈവത്തിന്റെ "സഭ"യിലേക്ക്

മലങ്കരയിലെ മാർത്തോമ്മാ പൈതൃകം ഉള്ള പ്രബല ക്രൈസ്തവ സമൂഹം പദവികളനുഭവിക്കുന്ന കേവലം ഒരു സമുദായവും ഒരു മെത്രാനും ആയി കഴിയുന്ന അവസ്ഥയിൽ നിന്ന് മാറി ദൈവം വിളിച്ചു നിയമിച്ച 'സഭ'യുടെ സുവിശേഷപരമായ നിലപാടിലേക്ക് വരുവാൻ വട്ടശ്ശേരി തിരുമേനി ആഗ്രഹിച്ചു. ഈ നിലപാടിനു വേണ്ടി, സഭയെ സജ്ജമാക്കുവാൻ രണ്ടു പ്രധാനപ്പെട്ട കാര്യങ്ങൾ അദ്ദേഹം ചെയ്തു. ഒന്ന് സ്വന്തം ഭാഷയിൽ ദൈവമക്കൾ ആരാധന നടത്തുവാൻ ആരാധന ക്രമം മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തി. രണ്ട്, ജനങ്ങൾക്ക് അവശ്യം വേദശാസ്ത്രജ്ഞാനം കൈവരുത്തുവാൻ 'മതോപദേശസാരങ്ങൾ' അഥവാ 'മതസംഗതി' അദ്ദേഹം രചിച്ചു.

### 2. ആകമാന ക്രൈസ്തവ കൂട്ടായ്മ കാത്തു പരിപാലിക്കുന്നതിൽ സഭാ പരമായ സ്വാതന്ത്ര്യം സംരക്ഷിച്ചു.

ക്രൈസ്തവ സഭയ്ക്കുടെ ആകമാന ഐക്യം ശക്തിപ്പെടുത്തുവാനുതകുന്ന ക്രൈസ്തവ സാഹോദര്യം ഉറപ്പുവരുത്തുവാൻ സഭയ്ക്ക് എന്നും ചുമതലയുണ്ട്. പക്ഷെ, മലങ്കരസഭയെ അന്ത്യോഖ്യൻ സഭയുടെ പുത്രീ സഭയായി കാണുന്നതിൽ, ചരിത്രപരമായി യാതൊരടിസ്ഥാനവും ഇല്ലയെന്ന് ബോധ്യപ്പെട്ടതിനാൽ, മലങ്കരയിൽ കാതോലിക്കാ സ്ഥാപനത്തിന്റെ തുടർനടപടി അദ്ദേഹം ധൈര്യപൂർവ്വം സ്വീകരിച്ചു. 1912-ലെ കാതോലിക്കാസ്ഥാപനയിൽ അദ്ദേഹം കണ്ടത് പ്രധാനമായും രണ്ടു കാര്യങ്ങളാണ്.

1. ആകമാന ക്രൈസ്തവ പാരമ്പര്യവുമായി ബന്ധമുള്ളതിന്റെ ഒരു പ്രതീകമാണ് കാതോലിക്കേറ്റ്

2. മാർത്തോമ്മാ ശ്ലീഹായിൽ നിന്ന് ഇന്ത്യയിലും പേർഷ്യയിലും ലഭിച്ച പൗരോഹിത്യ നൽവരത്തിന്റെ തുടർച്ചയാണ് കാതോലിക്കേറ്റ്. ഇങ്ങനെ, മലങ്കരസഭയുടെ സ്വാതന്ത്ര്യത്തെ, ആകമാന ക്രൈസ്തവ കൂട്ടായ്മയിൽ സൂക്ഷ്മതയോടെ കൈകാര്യം ചെയ്യുന്നതിൽ വട്ടശ്ശേരിൽ തിരുമേനി വിജയിച്ചു.

### 3. വൈദിക ശ്രേണികളും അത്മായരുമായുള്ള നല്ല ബന്ധം ഉറപ്പാക്കി

നേതൃത്വം ജനങ്ങളിൽ നിന്ന് അകലുമ്പോൾ സഭയുടെ ചൈതന്യം നഷ്ടമാകുന്നു. എന്നാൽ, ജനങ്ങളും ജനനേതാക്കളും തങ്ങളോടൊപ്പവും, തങ്ങൾ ജനങ്ങളോടൊപ്പവും എന്ന് ഉറപ്പാക്കിയിരുന്ന ഒരു സഭാ നേതൃത്വത്തിന്റെ പ്രതീകമായിരുന്നു വട്ടശ്ശേരിൽ തിരുമേനി. കെ.സി. മാമ്മൻ മാപ്പിളയും, ഒ. എം.

ലേഖനം

അഡ്വ. സജി കൊടുവത്ത്

# സഭാ ഭരണഘടനയും ഇടവകപ്പള്ളികളും

ഇടവകപ്പള്ളികളെ സംബന്ധിച്ച് 1995-ലെ സുപ്രീംകോടതി വിധിയിൽ ഇപ്രകാരം പറയുന്നു: മലങ്കരസഭ, സഭാ ഭരണഘടനയിൽ പ്രഖ്യാപിച്ചിട്ടുള്ളിട ത്തോളം എപ്പിസ്ക്കോപ്പലാണ്; സഭാ ഭരണഘടന ഇടവകപ്പള്ളിക്കാര്യങ്ങളെ ഭരിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നു.

ഭരണഘടനയുടെ അടിസ്ഥാനത്തിൽ ഇടവകപ്പള്ളികളും സഭയുമായുള്ള ബന്ധം എന്താണെന്നു കാണുന്നതിനു താഴെപ്പറയുന്ന കാര്യങ്ങളാണു പരിശോധിക്കേണ്ടത്.

1. സഭാംഗത്വവും ഇടവകാംഗത്വവും തമ്മിലുള്ള ഭരണഘടനാനുസൃത ബന്ധം എന്താണ്?

2. സഭാ ഭരണഘടന പ്രകാരം ഇടവകാംഗങ്ങൾക്ക് ഇടവകപ്പള്ളിക്കാര്യങ്ങളിൽ എത്രത്തോളം അവകാശങ്ങളും അധികാരങ്ങളും ഉണ്ട്?

3. സഭാ ഭരണഘടനയനുസരിച്ച് ഇടവകപ്പള്ളിക്കാര്യങ്ങളിൽ മെത്രാപ്പോലീത്തായുടെ (എപ്പിസ്ക്കോപ്പൽ) അധികാരങ്ങൾ എന്തെല്ലാമാണ്?

## സഭാംഗത്വവും ഇടവകാംഗത്വവും

മലങ്കരസഭയിലെ അംഗങ്ങളാകുന്നതിനുവേണ്ട യോഗ്യതകൾ സഭാഭരണഘടനയുടെ നാലാം വകുപ്പിൽ പ്രതിപാദിക്കുന്നു. സഭാംഗങ്ങൾ വി. മാമോദീസാ കൊണ്ടവരാകണം. ഇതാണ് ആദ്യഘടകം. സഭാംഗങ്ങൾ സ്വീകരിക്കേണ്ട വിശ്വാസ സംഹിതകൾ തുടർന്നു നാലാം വകുപ്പിൽ വിശദീകരിച്ചിരിക്കുന്നു. 'വി. സഭ'യിലുള്ള വിശ്വാസവും ഇതിലുൾപ്പെടും. ഈ വകുപ്പുപ്രകാരം സ്ത്രീകൾക്കും പുരുഷന്മാർക്കും സഭാംഗങ്ങളാകാം.

ഓരോ സഭാംഗവും തന്റെ ഇടവക പള്ളിയിലെ ഇടവകാംഗവുമാണ്. എന്നാൽ പുരുഷന്മാർക്കു മാത്രമേ ഇടവക യോഗാംഗങ്ങളായിരിക്കുവാൻ അവകാശമുള്ളു (വകുപ്പ് - 7). ഇടവക യോഗാംഗത്വത്തിനു വേണ്ട മറ്റു യോഗ്യതകൾ (7-ാം 10-ാം വകുപ്പുകൾ) താഴെ പറയുന്നവയാണ്.

1. ഇടവക യോഗാംഗങ്ങൾ 21 വയസ്സിനുമേൽ പ്രായമുള്ളവരായിരിക്കണം.

2. ഇവർ ആണ്ടിലൊരിക്കലെങ്കിലും കുമ്പസാരിച്ചു വി. കുർബ്ബാന കൈക്കൊണ്ടിരിക്കണം.

3. പള്ളിക്കോ സമുദായത്തിനോ കൊടുക്കേണ്ട സംഖ്യകൾ നൽകുന്നതിൽ (ആറുമാസത്തിൽ കൂടുതൽ) വീഴ്ച വരുത്തിയിരിക്കരുത്. (ഒരു വർഷമായി കുടിശ്ശിക തീർക്കാത്തവരെ ഇടവകയോഗ രജിസ്റ്ററിൽ നിന്ന് നീക്കം ചെയ്യുന്നതാണ്.)

ഇടവക യോഗ രജിസ്റ്ററിൽ നിന്നും നീക്കം ചെയ്യപ്പെടുന്ന അംഗങ്ങൾ കുടിശിക തീർത്ത് മൂന്നു മാസം കഴിയുന്നതിനുമുമ്പും പുതുതായി ഇടവക ചേരുന്ന അംഗങ്ങൾ ചേർന്നു മൂന്നു മാസം കഴിയുന്നതിനു മുമ്പും ഇടവക യോഗത്തിൽ വോട്ടു ചെയ്യുന്നതിന് അർഹരല്ല. (വകുപ്പ്-11)

ആണ്ടുകുമ്പസാരം നടത്താതിരുന്നതിനാലോ കുടിശ്ശികയുണ്ടെന്ന വീഴ്ച കൊണ്ടോ ഇടവകയോഗാംഗങ്ങളായിരിക്കുവാൻ യോഗ്യതയില്ലാതായ പുരുഷന്മാരും ഇടവകാംഗങ്ങളായി തുടരുന്നതാണ്.

## സഭയും ഇടവകപ്പള്ളികളും

ഭരണഘടന പ്രകാരം, ഓരോ പള്ളിയിടവകയ്ക്കും അതിലെ അംഗങ്ങളെ ചേർക്കുന്നതിനു പ്രത്യേക യോഗ്യതകൾ നിഷ്കർഷിക്കുവാൻ സാധിക്കില്ല; ഇവയ്ക്കു സ്വതന്ത്രമായ ആരാധനാ രീതികളോ വിശ്വാസ സംഹിതകളോ ഉണ്ടാക്കത്തക്കതല്ല; വിശ്വാസ കാര്യങ്ങളെ സംബന്ധിച്ച് തനതായ തീരുമാനങ്ങൾ എടുക്കുവാൻ കഴിയുന്നതുമല്ല.

ഒരു പള്ളിയിലെയിടവകാംഗത്തിനു (സ്ത്രീക്കും പുരുഷനും) മറ്റൊരു പള്ളിയിടവകയിലേക്ക്, സ്ഥിരമായോ താല്ക്കാലികമായോ, ഇടവകമാറാം. ഇതിനു നിലവിലുള്ള പള്ളി വികാരിയും ചേരുവാനുദ്ദേശിക്കുന്ന പള്ളിയിലെ വികാരിയും അനുമതി നൽകേണ്ടതാണ്. വികാരിമാർ അനുമതി നൽകാത്തപക്ഷം ഇതു സംബന്ധിച്ച തീരുമാനം കൈക്കൊള്ളുവാനുള്ള അധികാരം ഇടവക മെത്രാപ്പോലീത്തായ്ക്കാണ്. (വകുപ്പ് 9).

ഭരണഘടനയുടെ 115-ാം വകുപ്പു പ്രകാരം ഒരു അയ്മേനിയുടെയോ ശെമ്മാശ്ശന്റെയോ കശ്ശീശായുടെയോ പേരിലുള്ള പരാതി സമർപ്പിക്കേണ്ടത് ഇടവക മെത്രാപ്പോലീത്തായ്ക്കാണ്.

ഓരോ ഇടവകപ്പള്ളിയിലേക്കും വികാരിയെയും മറ്റു പട്ടക്കാരെയും നിയമിക്കുന്നത് ഇടവക മെത്രാപ്പോലീത്തായാണ്. (വുകുപ്പ് 40). വൈദികർ സഭവക സെമിനാരി പഠനം നടത്തിയിരിക്കണം. കശ്ശീശന്മാർക്കും ശെമ്മാശന്മാർക്കും പട്ടം നൽകേണ്ടത് മലങ്കര മെത്രാപ്പോലീത്തായോ ഇടവക മെത്രാപ്പോലീത്തായോ ആണ്. (വകുപ്പ് 111)

മേല്പറഞ്ഞ കാര്യങ്ങൾ ഒരു സംഗതി വ്യക്തമാക്കുന്നു. ഇടവകപ്പള്ളികൾ സഭയുടെ അവിഭാജ്യ ഘടകങ്ങളാണ്. 'ഇടവകപ്പള്ളി'കളിലും പള്ളിയിടങ്ങളിലും മെത്രാപ്പോലീത്താമാർക്കുള്ള അധികാരങ്ങൾ ഇക്കാര്യം ഉറപ്പിക്കുന്നു.

ശേഷം 8-ാം പേജിൽ

ചെറിയാനും, ഇലഞ്ഞിക്കൽ ജോൺ വക്കീലും, എം. എ. ചാക്കോയും ഒക്കെ വട്ടശ്ശേരിൽ തിരുമേനിയോടൊപ്പം എപ്പോഴും ഉണ്ടായിരുന്ന അത്മായ പിന്തുണയുടെ പ്രതിനിധികളായിരുന്നു. വൈദിക ശ്രേണികളിലുള്ളവർക്ക് ഭരണാധിപരായിരിക്കാൻ താല്പര്യമുണ്ടാകുന്നതു സ്വാഭാവികമാണ്. പക്ഷെ, ഭരണത്തിനധികമായി ജനങ്ങളുടെ ആന്തരിക ദാഹം കണ്ടെത്തി അതു ശമിപ്പിക്കുവാനുള്ള ശ്രമങ്ങളിലാണ് ജനങ്ങൾ അടുത്തുണ്ടായിരിക്കുന്നത്. പരസ്യമായി എതിർക്കാതെ, സൗകര്യപൂർവ്വം ഒഴിഞ്ഞുമാറുന്നതും പകരം പലതും കണ്ടെത്തുന്നതും, അകൽച്ചയുടെ ലക്ഷണമായി തിരിച്ചറിയുവാനുള്ള വിവേകം നേതൃത്വത്തിനുണ്ടാവുകയാണ് വേണ്ടത്. ഇക്കാര്യത്തിൽ വട്ടശ്ശേരിൽ തിരുമേനി നല്ല മാതൃക കാട്ടി.

യേശുദാസൻ, നെടുമൺകാവ്

# പുതിയ പാട്ട്

'അവൻ എന്റെ വായിൽ പുതിയോരു പാട്ടു തന്നു. നമ്മുടെ ദൈവത്തിന് സ്തുതി തന്നെ" (സങ്കീ. 40:3)

പുതിയതും പഴയതും തമ്മിലുള്ള വിവേചനം സകല സംഗതികളിലും മനുഷ്യസഹജമാണ്. പഴയകാലം, പുതിയ കാലം, പഴയ തലമുറ, പുതിയ തലമുറ, പഴയ സാധനങ്ങൾ, പുതിയ സാധനങ്ങൾ, പഴയ ആശയങ്ങൾ, പുതിയ ആശയങ്ങൾ, ഇങ്ങനെ പോകുന്നു വിവേചനം. പുതിയതിനോടൊരു ഭ്രമവും പഴയതിനോടൊരു വിരക്തിയും സ്വാഭാവികമാണ്. ഒരു വിധത്തിൽ പറഞ്ഞാൽ മനുഷ്യന്റെ അന്വേഷണ കൗതുകമാണ് അവന്റെ പുരോഗതിക്ക് കാരണം. പുതിയതിനെക്കുറിച്ചുള്ള അന്വേഷണവും അവയുടെ കണ്ടെത്തലും. ഇത് എവിടെ ആരംഭിച്ചു എന്ന് പുറകോട്ടു തിരിഞ്ഞ് കണ്ടെത്താമെങ്കിലും, എവിടെ ചെന്നെത്തുമെന്നോ, എവിടെ അവസാനിക്കുമെന്നോ നിശ്ചയമില്ലാത്ത വിധമാണ് ലോകത്തിന്റെ കുതിപ്പ്.

ഭൗതികതയിൽ എന്നപോലെ തന്നെ ആത്മികതയിലും ഇത് പ്രകടമാണ്. ആത്മീയ നവോത്ഥാനം എന്ന് ചിലർ ഇതിനെ വിശേഷിപ്പിക്കുന്നു. പൗരാണിക സഭാ വിശ്വാസ പാരമ്പര്യങ്ങളിൽ നിന്ന് ഒളിച്ചോടുവാൻ ഇത് ചിലരെ പ്രേരിപ്പിക്കുന്നു. പുതിയ കൂട്ടായ്മയോഗങ്ങൾ, പുതിയ ആരാധന രീതികൾ, പുതിയ ആലാപനങ്ങൾ, പുതിയ പ്രാർത്ഥനകൾ, കൂദാശകളിൽ ഉള്ള വിശ്വാസക്കുറവ്, രഹസ്യാത്മകതയെ യുക്തിക്കും ബുദ്ധിക്കും വിഷയമായി മാത്രം മനസിലാക്കുവാനുള്ള വ്യഗ്രത, വേദപുസ്തകത്തെ യഥേഷ്ടം വ്യാഖ്യാനിച്ച് പഠിപ്പിക്കുവാനുള്ള വ്യക്തിഗതമായ സ്വതന്ത്ര സമീപനം, ദിവ്യാരാധനകളിൽ പങ്കെടുക്കുവാനുള്ള വൈമുഖ്യം, ആരാധനയുടെ ദൈർഘ്യത്തെ ക്കുറിച്ചുള്ള പരാതികൾ, പഴയനിയമത്തെ അവഗണിച്ചുള്ള പുതിയ നിയമ ഭക്തി - ഇങ്ങനെ ജ്ഞാനം ആരായുന്ന യവനൻമാരുടെയും, അടയാളം അന്വഷിക്കുന്ന യഹൂദൻമാരുടെയും പുതിയ തലമുറ.

ദൈവത്തിന്റെ വചനവും വെളിപാടുമായ വിശുദ്ധ ഗ്രന്ഥത്തിലും, പഴയതും പുതിയതുമെന്ന വേർതിരിവുണ്ട്. പുതിയ നിയമത്തിൽ ഒരിക്കൽ മാത്രമെങ്കിലും പഴയനിയമം എന്ന് കാണുന്നു. "പഴയനിയമം വായിക്കുമ്പോഴൊക്കെയും"........ (2 കൊരി. 3:14) പുതിയതെന്ന് നാം പുതിയ നിയമത്തിൽ കാണുന്ന മൗലികമായ എല്ലാറ്റിന്റെയും ഉറവിടം പഴയനിയമമാണ്. പഴയനിയമത്തിൽ പുതിയതെന്ന് പ്രഖ്യാപിതമല്ലാത്ത ഒന്നുംതന്നെ പുതിയ നിയമത്തിൽ ഇല്ല എന്ന് കണ്ടെത്തുന്നത്, പഴയനിയമം-പുതിയ നിയമം എന്ന വിവേചനം അടിസ്ഥാനപരമായി ഇല്ല എന്ന് ഗ്രഹിക്കുവാൻ സഹായകമാണ്. പുതിയ നിയമത്തിൽ വിശ്വാസത്തിന് അടിസ്ഥാനമായതെന്തും പഴയനിയമത്തിൽ വേരുകൾ ഉള്ളവയാണ്. ചില ഉദാഹരണങ്ങൾ മാത്രം ചുവടെ ചേർക്കുന്നു.

**1. പുതിയ നിയമം**

"ഞാൻ യിസ്രായേൽ ഗൃഹത്തോടും യഹൂദാ ഗൃഹത്തോടും പുതിയൊരു നിയമം ചെയ്യുന്ന കാലം വരും" (യിരെ. 31:31)

"ഈ പാനപാത്രം നിങ്ങൾക്കു വേണ്ടി ചൊരിയുന്ന എന്റെ രക്തത്തിലെ പുതിയനിയമമാകുന്നു" (ലൂക്കോ. 22:20)

**2. പുതിയ ആകാശം, പുതിയ ഭൂമി**

" ഇതാ ഞാൻ പുതിയ ആകാശവും പുതിയ ഭൂമിയും സൃഷ്ടിക്കുന്നു" (യെശ. 65:19; 66:22)

"ഞാൻ പുതിയ ആകാശവും പുതിയ ഭൂമിയും കണ്ടു. ഒന്നാമത്തെ ആകാശവും ഒന്നാമത്തെ ഭൂമിയും ഒഴിഞ്ഞുപോയി" (വെളി. 21:1)

**3. പുതിയ ആത്മാവ്, പുതിയ ഹൃദയം**

"ഞാൻ അവർക്ക് വേറൊരു ഹൃദയത്തെ നൽകുകയും പുതിയോരാത്മാവിനെ ഉള്ളിലാക്കുകയും ചെയ്യും. കല്ലായുള്ള ഹൃദയം ഞാൻ അവരുടെ ജഡത്തിൽനിന്ന് നീക്കി മാംസമായുള്ള ഹൃദയം അവർക്ക് കൊടുക്കും" (യെഹ. 11:9)

"അവൻ സത്യത്തിന്റെ ആത്മാവ് എന്നു വേറൊരു കാര്യസ്ഥനെ എന്നേക്കും നിങ്ങളോടു കൂടെ ഇരിക്കേണ്ടതിന് നിങ്ങൾക്ക് തരും" (യോഹ. 14:16)

**4. പുതിയ സൃഷ്ടി, പുതുജനനം, പുതിയ മനുഷ്യൻ**

"നിങ്ങൾ ചെയ്തിരിക്കുന്ന അതിക്രമങ്ങൾ ഒക്കെയും നിങ്ങളിൽ നിന്ന് എറിഞ്ഞുകളവിൻ. നിങ്ങൾക്ക് പുതിയൊരു ഹൃദയത്തെയും പുതിയോരാത്മാവിനെയും സമ്പാദിച്ചുകൊൾവിൻ. മരിക്കുന്നവന്റെ മരണത്തിൽ എനിക്ക് ഇഷ്ടമില്ല. ആകയാൽ നിങ്ങൾ മനം തിരിഞ്ഞ് ജീവിച്ചു കൊൾവിൻ". (യെഹ. 18: 31-32) (യെഹ. 33:11-18 ചേർത്തു പഠിക്കുക)

"പുതുതായി ജനിച്ചില്ല എങ്കിൽ ദൈവരാജ്യം കാണുവാൻ ആർക്കും കഴികയില്ല" (യോഹ. 3:3)

"ഒരുത്തൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടിയായി; പഴയതു കഴിഞ്ഞുപോയി. ഇതാ അതു പുതുതായിരിക്കുന്നു" (2 കൊരി. 5:17).

**5. പുതിയപേര്**

"യഹോവയുടെ വായ് കല്പിക്കുന്ന പുതിയ പേർ നിനക്ക് നൽകപ്പെടും" (യെശ. 62:2)

"നിന്റെ ദാസൻമാർക്ക് അവൻ വേറൊരു പേർ വിളിക്കും" (യെശ. 65:15)

"ആദ്യം അന്ത്യോക്യയിൽ വച്ച് ശിഷ്യൻമാർക്ക് ക്രിസ്ത്യാനികൾ എന്ന പേരുണ്ടായി" (അ. പ്രവൃ. 11:26)

"കാൺവീൻ നാം ദൈവമക്കൾ എന്ന് വിളിക്കപ്പെടുവാൻ പിതാവ് നമുക്ക് എത്ര വലിയ സ്നേഹം നൽകിയിരിക്കുന്നു" (1 യോഹ. 3:1)

"നിങ്ങളോ.... തിരഞ്ഞെടുക്കപ്പെട്ട ഒരു ജാതിയും രാജകീയ പുരോഹിത വർഗ്ഗവും വിശുദ്ധ വംശവും സ്വന്ത ജനവും ആകുന്നു" (1 പത്രോ. 2: 9, 10)

**6. പുതിയ ഫലം**

"അതിലെ വെള്ളം വിശുദ്ധ മന്ദിരത്തിൽ നിന്നും ഒഴുകി വരുന്നതുകൊണ്ട് മാസംതോറും. പുതിയ ഫലം കായ്ക്കും" (യെഹെ. 47:12)

"അത് പന്ത്രണ്ടു വിധം ഫലം കായ്ച്ച് മാസം തോറും അതതു ഫലം കൊടുക്കുന്നു" (വെളി. 22:2)

**7. പുതിയ പരിച്ഛേദന**

"നിന്റെ ദൈവമായ യഹോവ നിന്റെ ഹൃദയവും നിന്റെ സന്തതയുടെ ഹൃദയവും പരിച്ഛേദന ചെയ്യും" (ആവ. 30:16)

"പരിച്ഛേദനയല്ല അഗ്രചർമവുമല്ല പുതിയ സൃഷ്ടിയത്രേ കാര്യം (ഗലാ. 6:15)

"നിങ്ങൾ പരിച്ഛേദനയേറ്റാൽ ക്രിസ്തുവിനെക്കൊണ്ട് നിങ്ങൾക്ക് ഒരു പ്രയോജനവും ഇല്ല" (ഗലാ. 5:2)

**8. പുതിയ കല്പന**

"നിന്റെ ജനത്തിന്റെ മക്കളോട് പക വയ്ക്കരുത്. കൂട്ടുകാരനെ നിന്നെ പോലെ തന്നെ സ്നേഹിക്കണം" (ലേവ്യ. 19:18)

"നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിക്കണമെന്ന് പുതിയൊരു കല്പന ഞാൻ നിങ്ങൾക്ക് തരുന്നു" (യോഹ. 13:14)

**9. പുതിയ യെരുശലേം**

"സീയോനേ ഉണരുക ഉണരുക, നിന്റെ ബലം ധരിച്ചുകൊൾക. വിശുദ്ധ നഗരമായ യെരുശലേമേ നിന്റെ അലങ്കാര വസ്ത്രം ധരിച്ചുകൊൾക" (യെശ. 52:1)

"പുതിയ യരുശലേം എന്ന വിശുദ്ധ നഗരം ഭർത്താവിനായി അലങ്കരിച്ചിട്ടുള്ള മണവാട്ടിയെപ്പോലെ ഒരുങ്ങി സ്വർഗ്ഗത്തിൽ, നിന്ന് ഇറങ്ങുന്നതു ഞാൻ കണ്ടു." (വെളി. 21:2)

**10. സകലവും പുതിയത്**

"ഞാൻ ഉണ്ടാക്കുന്ന പുതിയ ആകാശവും പുതിയ ഭൂമിയും എന്റെ മുമ്പാകെ നിലനില്ക്കുന്നതുപോലെ നിങ്ങളുടെ സന്തതിയും നിങ്ങളുടെ പേരും നിലനില്ക്കും" (യെശ. 66:22; 65:17)

"ഇനി മരണം ഉണ്ടാകയില്ല, ദുഃഖവും മുറവിളിയും കഷ്ടതയും ഇനി ഉണ്ടാകയില്ല. ഒന്നാമത്തേതു കഴിഞ്ഞു പോയി. ഇതാ ഞാൻ സകലവും പുതുതാക്കുന്നു" (വെളി. 21:5)

പഴയ നിയമത്തിലെ ചില പുതുമകളുടെ പ്രവചന നിവൃത്തിയായിട്ടാണ് അയോടു ബന്ധപ്പെട്ട പുതിയ നിയമ ഭാഗങ്ങൾ കോർത്തിണക്കിയിരിക്കുന്നത്. അതേപോലെ തന്നെ, അവൻ എന്റെ വായിൽ തന്ന പുതിയ പാട്ട് എന്താണെന്ന് യഹോവയുടെ പുസ്തകത്തിൽ അന്വഷിച്ചുനോക്കാം (യെശ. 34:16).

സങ്കീർത്തന പുസ്തകത്തിൽ ആവർത്തിച്ചു കേൾക്കുന്ന ഒരു ആഹ്വാനമാണ്" യഹോവയ്ക്ക് ഒരു പുതിയ പാട്ട് പാടുവിൻ" (സങ്കീ. 33:3; 89:1) എന്താണീ പുതിയ പാട്ട്? ആരാണിതു പാടിയത്?

മുമ്പെങ്ങും പാടിയിട്ടില്ലാത്ത പാട്ടെന്നാണ് പുതിയ പാട്ടെന്നാൽ ധ്വന്യാത്മകമായ അർത്ഥം. ആ പാട്ടെന്താണെന്നും അതു പാടുന്നതാരെന്നും വി. വേദപുസ്തകം വെളിവാക്കുന്നു:-

"സകല ജാതികളുമായുള്ളോരേ യഹോവയെ സ്തുതിപ്പിൻ. സകല വംശങ്ങളുമായുള്ളോരേ അവനെ പുകഴ്ത്തുവിൻ" (സങ്കീ. 117:1)

" നീ അറുക്കപ്പെട്ടു, നിന്റെ രക്തം കൊണ്ട് സർവ്വ ഗോത്രത്തിലും ഭാഷയിലും വംശത്തിലും ജാതിയിലും നിന്നുള്ളവരെ ദൈവത്തിനായി വിലയ്ക്കു വാങ്ങി; ഞങ്ങളുടെ ദൈവത്തിന് അവരെ രാജ്യവും പുരോഹിതൻമാരും ആക്കി വച്ചു. അവർ ഭൂമിയിൽ വാഴുന്നു എന്നൊരു പുതിയ പാട്ട് അവർ പാടുന്നു" (വെളി. 5:9,10)

രക്ഷയുടെ സുവിശേഷമാണ് പുതിയ നിയമത്തിൽ കാണുന്ന പുതിയ പാട്ട്. "രക്ഷയുടെ ഉല്ലാസഘോഷം" -The song of deliverance. (സങ്കീ. 32:7). ഇതാണ് "അവൻ എന്റെ വായിൽ തന്നെ പുതിയ പാട്ട്". അത് സർവ്വ ജനത്തിനും ഉണ്ടാകുവാനുള്ള മഹാ സന്തോഷമായിരുന്നു (ലൂക്കോ. 2:10) "അത്യുന്നതങ്ങളിൽ ദൈവത്തിന് മഹത്വം. ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്ക് സമാധാനം" എന്ന് ദൈവദൂതൻമാർ പാടിയ സ്വർഗ്ഗീയ ഗാനം ഈ പുതിയ പാട്ടായിരുന്നു. ദിവ്യ വെളിപാടിനാൽ വി. യോഹന്നാൽ ആ പാട്ട് വീണ്ടും കേട്ടു. വി. വേദപുസ്തകത്തിൽ അവസാനമായി രേഖപ്പെടുത്തിയിട്ടുള്ളതും ഈ പാട്ടു തന്നെ. ഈ സ്വർഗ്ഗീയ ഗാനം ശ്രവിക്കുന്നതിനായി നമുക്കും ഒരുക്കത്തോടെ കാത്തിരിക്കാം. ●

## വിവാഹ സഹായ നിധി

അമേരിക്കയിലെ Elmont St. Gregorios ഇടവകയുടെ സിൽവർ ജൂബിലി ആഘോഷത്തിന്റെ ഭാഗമായി നിർദ്ധനരായ 25 പെൺകുട്ടികളുടെ വിവാഹത്തിനുള്ള സാമ്പത്തിക സഹായം നല്കുന്നു. അഭി. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷനായുള്ള M.A.F. ലുടെയാണ് വിതരണം നിർവ്വഹിക്കുന്നത്. പൂരിപ്പിച്ച അപേക്ഷകൾ 2003 ഫെബ്രുവരി 25-നു മുമ്പായി ലഭിച്ചിരിക്കേണ്ടതാണ്. അപേക്ഷയോടൊപ്പം വികാരിമാരുടെയോ മറ്റു ചുമതലപ്പെട്ടവരുടേയോ സാക്ഷിപത്രവും ചേർത്തിരിക്കണം. നിർദ്ദിഷ്ട അപേക്ഷാ ഫാറത്തിനു താഴെ പറയുന്ന വിലാസത്തിൽ ബന്ധപ്പെടുക.

കോ-ഓർഡിനേറ്റർ, സെ. തോമസ് കാരുണ്യാ ഗൈഡൻസ് സെന്റർ, ഉള്ളൂർ, മെഡിക്കൽ കോളജ് പി. ഓ., തിരുവനന്തപുരം

8-ാം പേജിൽ നിന്നു തുടർച്ച..

**ഇടവകാംഗങ്ങൾക്ക് പള്ളിഭരണത്തിലുള്ള അവകാശങ്ങൾ**

ഇടവകപ്പള്ളികളുടെ ദൈനംദിന ഭരണ കാര്യങ്ങളിൽ തീരുമാനം കൈക്കൊള്ളേണ്ടതും നടപ്പിലാക്കേണ്ടതും ഇടവകയോഗവും പള്ളി മാനേജിംഗ് കമ്മിറ്റിയുമാണ്.

മുകളിൽ വിശദീകരിച്ച പ്രകാരം, സ്ത്രീകൾ ഉൾപ്പെടെയുള്ള മുഴുവൻ ഇടവകാംഗങ്ങളെയും പ്രതിനിധീകരിക്കുന്ന സമിതിയല്ല ഇടവകയോഗം. സഭയുടെ വിശ്വാസം, പട്ടത്വം, ഡിസിപ്ലിൻ തുടങ്ങിയവയിൽ യാതൊരു തീരുമാനവും ചെയ്യാൻ ഇടവക യോഗത്തിനവകാശമില്ല. (വകുപ്പ് - 128). ഇവ സംബന്ധിച്ച തീരുമാനങ്ങൾ കൈക്കൊള്ളേണ്ടത് എപ്പിസ്ക്കോപ്പൽ സുന്നഹദോസാണ്. (വകുപ്പ്-107). സഭയുടെ ലൗകികവും ആത്മീയവും വൈദികവുമായ ഭരണത്തിന്റെ പ്രധാന ഭാരവാഹിത്വം, സഭാഭരണഘടനയ്ക്കു വിധേയമായി, നിക്ഷിപ്തമായിട്ടുള്ളത് മലങ്കര മെത്രാപ്പോലീത്തായിലാണ്. (വകുപ്പ് - 94).

ഇടവക യോഗങ്ങൾക്ക് ഭരണഘടനയിൽ നൽകിയിട്ടുള്ള ഭരണാവകാശങ്ങൾ (വകുപ്പ്-17) താഴെപറയുന്നവയാണ്.

1. കൈക്കാരൻ, സെക്രട്ടറി, ഇടവക മാനേജിംഗ് കമ്മറ്റിയംഗങ്ങൾ ഇവരെ തെരഞ്ഞെടുക്കുക. ആവശ്യമുള്ള പക്ഷം, ഇടവക മെത്രാപ്പോലീത്തായുടെ അനുമതിയോടുകൂടി ഇവരെ നീക്കുക.

2. തന്നാണ്ടത്തെ ബഡ്ജറ്റ് പാസ്സാക്കുക, കണക്കു പരിശോധകരെ നിശ്ചയിക്കുക, അവരുടെ റിപ്പോർട്ടു ചർച്ച ചെയ്യുക.

3. ആണ്ടുതിരട്ട് പാസ്സാക്കുക.

4. 'പള്ളി'ക്ക് ആവശ്യമെന്നു തോന്നുന്ന സംഗതികളെക്കുറിച്ച് ആലോചിച്ച് തീരുമാനം ചെയ്യുക.

ഇടവക മാനേജിംഗ് കമ്മറ്റി, ഇടവകയോഗം അധികാരപ്പെടുത്തുന്ന സംഗതികൾ പ്രാവർത്തികമാക്കുന്നു (വകുപ്പ്-31), കൈക്കാരൻ പള്ളി സ്വത്തുക്കളുടെ കൈസ്ഥാനിയാണ്. എന്നാൽ, ഇടവക മെത്രാപ്പോലീത്താ നിയമിക്കുന്ന വികാരിയോടുകൂടി ചേർന്നല്ലാതെ, കൈക്കാരന് സ്വതന്ത്രമായി പള്ളിവക സ്വത്തുക്കളിൽ കൈസ്ഥാനം വഹിക്കുവാൻ അധികാരമില്ല. (വകുപ്പ്-32). ഇടവക മാനേജിംഗ് കമ്മിറ്റി അംഗങ്ങളുടെയും കൈക്കാരന്റെയും നിയമനം ഇടവക മെത്രാപ്പോലീത്തായുടെ അംഗീകാരത്തിനു വിധേയമാണ്. (വകുപ്പ്-27).

ഇടവക മെത്രാപ്പോലീത്തായുടെ സജീവ മേൽനോട്ടത്തിനും നിയന്ത്രണത്തിനും വിധേയമായാണ് ഇടവകപ്പള്ളിയുടെ ഭരണകാര്യങ്ങൾ നടത്തപ്പെടുന്നത്. വികാരി അപ്പോഴപ്പോൾ ഇടവക യോഗ നിശ്ചയങ്ങൾ ഇടവക മെത്രാപ്പോലീത്താക്ക് അയച്ചു കൊടുക്കുകയോ സെക്രട്ടറി മുഖേന അയച്ചു കൊടുപ്പിക്കുകയോ ചെയ്യണം (വകുപ്പ്-18). ഇടവക യോഗ തീരുമാനങ്ങൾ ശരിയല്ലെന്നോ അധികാരസീമ അതിലംഘിക്കുന്നതാണെന്നോ ഇടവക മെത്രാപ്പോലീത്തായ്ക്കു ബോദ്ധ്യപ്പെട്ടാൽ (അപ്പീൽ ലഭിച്ചിട്ടില്ലെങ്കിലും) അദ്ദേഹത്തിനു മേൽനടപടികൾ കൈക്കൊള്ളാം. (വകുപ്പ്- 21).

ഇടവകപ്പള്ളികളുടെ ഭരണകാര്യങ്ങളിൽ മെത്രാപ്പോലീത്താമാരുടെ അധികാരങ്ങൾ

സഭാ ഭരണഘടനയുടെ അഞ്ചാം വകുപ്പു പ്രകാരം സഭയുടെ കാനോൻ, ബാർ എബ്രായയാൽ എഴുതപ്പെട്ട ഹൂദായ കാനോനാണ്. ഇതിലെ ഒന്നാം അദ്ധ്യായം രണ്ടും നാലും ഖണ്ഡികകളിൽ പള്ളികളെപ്പറ്റി പ്രതിപാദിക്കുന്നു. (മലങ്കര സഭാ കേസുകളിൽ കാതോലിക്കോസ് പക്ഷവും പാത്രിയർക്കീസ് പക്ഷവും ആശ്രയിച്ച കാനോൻ ഭാഷ്യങ്ങളിൽ ഈ ഭാഗത്തു വ്യത്യാസമില്ല). അവ താഴെ ചേർക്കുന്നു.

രണ്ടാം ഖണ്ഡിക

"ശ്ലീഹന്മാർ - വിശ്വാസികളുടെ വിലയേറിയ ആത്മാക്കളെ എപ്പിസ്ക്കോപ്പായുടെ പക്കൽ വിശ്വസിച്ചേല്പിക്കാമെങ്കിൽ, പള്ളികളുടെ വസ്തുക്കളിന്മേലും അദ്ദേഹം അധികാരം വഹിക്കുന്നത് ഏറ്റവും യുക്തമായിരിക്കും. അദ്ദേഹത്തിന്റെ കല്പന അനുസരിച്ചുതന്നെ സകലതും ഭരിക്കപ്പെടണം."

"ശ്ലീഹന്മാർ - പള്ളി സംബന്ധമായ സകല കാര്യങ്ങളിലും എപ്പിസ്ക്കോപ്പാ അധികാരിയും ഭരണകർത്താവുമായിരിക്കണം"

"അന്ത്യോക്യാ - പള്ളിയുടെ വസ്തുക്കൾ എപ്പിസ്ക്കോപ്പാ ഭരിക്കുകയും തന്റെയും തന്റെ അടുക്കൽ വരുന്ന വിദേശികളായ സഹോദരന്മാരുടെയും ആവശ്യങ്ങൾ അതുകൊണ്ടു നിർവ്വഹിക്കുകയും ചെയ്യണം. പള്ളിവക ആദായ മാർഗ്ഗങ്ങളിലും പുരയിടങ്ങളിലും കശ്ശീശന്മാരെയും ശെമ്മാശൻമാരെയും അധികാരികളായി നിയമിക്കണം".

കവിത

# അഭയം

**മറിയാമ്മ ജോർജ്ജ്, തട്ടയിൽ**

*കർത്താവേ എൻ പ്രാർത്ഥനയാൽ - എന്ന രീതി*

അവനധി പാപം നിൻ മുമ്പിൽ
ചെയ്തവളല്ലോ ഇപ്പാപി
ഇവയൊന്നും മാപ്പാക്കി
ഇപ്പാപിനിയെ രക്ഷിക്ക

കർത്താവേ നിൻ സ്ലീബായാൽ
എൻ മേൽ നീ തൊട്ടീടണമെ
അതിനാൽ പാപവിമുക്തിയെ നീ
എന്നുമെനിക്കേകീടണമേ

കർത്താവേ നിൻ തൃപ്പാദേ
ദിനവും ഇരിപ്പാൻ കൃപ ചെയ്ക
നിൻ തിരുമുറിവുകളെന്നും ഞാൻ
മുത്താൻ കൃപ ചെയ്തീടണമേ

എന്നുടെ പാപം പൊറുക്കണമേ
എന്നെ നീ കൈയ്ക്കൊള്ളണമേ
മറ്റുള്ളോർക്കായ് പ്രാർത്ഥിപ്പാൻ
എന്നെയൊരുക്കണമേ നാഥാ

കർത്താവേ രാവും പകലും
നിന്നെ യല്ലോ ഞാൻ വിളിപ്പൂ
നീയല്ലാതീ യൂഴിയതിൽ
ആരെ ഞാനാരാധിപ്പൂ

*ക്യാൻസർ രോഗത്തിന്റെ ചികിത്സയുടെ അനുഭവത്തിൽ ആശുപത്രി കിടക്കയിൽ വച്ച് എഴുതിയത്.*

നാലാം ഖണ്ഡിക

"കൽക്കിദൂനാ - എല്ലാ പള്ളികൾക്കും അതിലെ വൈദികരിൽ നിന്ന് കൈകാര്യകർത്താവായി ഒരാൾ ഉണ്ടായിരിക്കണം. അയാൾ എപ്പിസ്ക്കോപ്പായുടെ കല്പന പ്രകാരം പള്ളിയുടെ വസ്തുക്കൾ ഭരിക്കണം."

"കുറിയാക്കോസ് പാത്രിയർക്കീസ് - പള്ളിമുതൽപിടിക്കാർക്ക് എപ്പിസ്ക്കോപ്പാ അല്ലെങ്കിൽ അദ്ദേഹത്തിന്റെ പ്രതിപുരുഷൻ, പട്ടക്കാരിലൊരാൾ - ഇവരെക്കൂടാതെ പള്ളി ഭണ്ഡാരത്തിൽ നിന്നു യാതൊരു ചെലവും ചെയ്യാൻ അധികാരമില്ല."

കാനോനെ അടിസ്ഥാനപ്പെടുത്തിയാണ് സഭാ ഭരണഘടനയിൽ ഇടവകപ്പള്ളികളുടെ ഭരണകാര്യങ്ങളും മെത്രാപ്പോലീത്താമാരുടെ അധികാരങ്ങളും നിർണ്ണയിച്ചിട്ടുള്ളത്.

കാനോൻ പ്രകാരം സഭ മെത്രാപ്പോലീത്താമാരാൽ ഭരിക്കപ്പെടുന്നതാണ് (എപ്പിസ്ക്കോപ്പലാണ്). മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പാസ്സാക്കിയ ഭരണഘടന അത്മായർക്കു സഭാ ഭരണകാര്യങ്ങളിൽ നിർണ്ണായക പങ്കു നൽകിയിരിക്കുന്നു. ഈ ഭരണഘടന മലങ്കരയുടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അംഗീകരിച്ചു. സഭാ ഭരണഘടന സഭയ്ക്കാകെ ബാധകമായത് സുന്നഹദോസിന്റെ ഈ അംഗീകാരം മുഖേനയാണ്. (ഇക്കാര്യം സഭാഭരണഘടനയുടെ അവസാനം പ്രത്യേകം രേഖപ്പെടുത്തിയിട്ടുണ്ട്).

സഭാ ഭരണഘടന പ്രകാരം, ഇടവകപ്പള്ളിക്കാര്യങ്ങളിൽ മെത്രാപ്പോലീത്തായ്ക്കുള്ള അധികാരങ്ങളിൽ താഴെ പറയുന്നവ ഉൾപ്പെടുന്നു.

1. ഓരോ ഇടവകപ്പള്ളിയിലേക്കും വികാരിയേയും മറ്റു പട്ടക്കാരെയും നിയമിക്കുകയും അവരെ സ്ഥലം മാറ്റുകയും ചെയ്യുക. (വകുപ്പ് - 40)

2. ഇടവകയോഗം തെരഞ്ഞെടുക്കുന്ന കൈക്കാരൻ, സെക്രട്ടറി, മാനേജിംഗ് കമ്മറ്റിയംഗങ്ങൾ എന്നിവർക്കു പ്രസ്തുത സ്ഥാനങ്ങളിൽ പ്രവർത്തിക്കുന്നതിനുള്ള അനുമതി നൽകുക. (വകുപ്പ് - 27)

3. കൈക്കാരനെയോ, സെക്രട്ടറിയേയോ, മാനേജിംഗ് കമ്മറ്റിയംഗങ്ങളെയോ നീക്കം ചെയ്യേണ്ടിയിരുന്നാൽ അതിന് അനുമതി നൽകുക. (വകുപ്പ് 16, 17)

4. ഇടവക യോഗതീരുമാനങ്ങളിൽ അപ്പീൽ സ്വീകരിക്കുക (വകുപ്പ് - 19)

5. ഇടവക യോഗതീരുമാനങ്ങൾ ശരിയല്ലെന്നോ അധികാരസീമ അതിലംഘിക്കുന്നതാണെന്നോ ബോദ്ധ്യപ്പെട്ടാൽ (അപ്പീൽ ലഭിച്ചില്ലെങ്കിലും) മേൽനടപടികൾ കൈക്കൊള്ളുക. (വകുപ്പ് - 21)

6. അപ്പീൽ തീർച്ചവരെയോ മേൽപറഞ്ഞ 21-ാം വകുപ്പ് പ്രകാരമുള്ള നടപടി തീർച്ചവരെയോ ഇടവകയോഗ തീരുമാനം നടപ്പിൽ വരുത്തുവാൻ പാടില്ലെന്ന ഉത്തരവു നൽകുക. (വകുപ്പ് 20, 21)

7. പള്ളിയിടവകകൾക്ക് സ്ഥാവര വസ്തുക്കൾ വാങ്ങുന്നതിനും കടപ്പെടുത്തുന്നതിനും അനുമതി നൽകുക. (വകുപ്പ് - 23)

8. ഇടവകപ്പൊതുയോഗം പാസാക്കുന്ന തിരട്ട് അംഗീകരിക്കുക. (വകുപ്പ് - 36)

9. അയ്മേനികളുടെയും ശെമ്മാശ്ശന്മാരുടെയും കശ്ശീശന്മാരുടെയും പേരിലുള്ള പരാതികൾ സ്വീകരിക്കുക. (വകുപ്പ് - 115).

10. സഭാംഗങ്ങളുടെ ഇടവക മാറ്റം സംബന്ധിച്ചു തീരുമാനം എടുക്കുക. (വകുപ്പ് - 9)

11. ഒരു വർഷത്തിനുമേൽ കുടിശ്ശികയുള്ള ഇടവകാംഗങ്ങളെ സംബന്ധിച്ച് തീരുമാനം കൈക്കൊള്ളുക. (വകുപ്പ് - 10)

12. ആവശ്യമായാൽ ഇടവകയോഗം വിളിച്ചു ചേർക്കുക. വികാരി ഇടവകയോഗം വിളിച്ചുകൂട്ടാത്ത പക്ഷം അതു സംബന്ധിച്ചു തീരുമാനം ചെയ്യുക. (വകുപ്പ് - 14) (മലങ്കര മെത്രാപ്പോലീത്തായ്ക്കും ഇടവകയോഗം വിളിച്ചു ചേർക്കാവുന്നതാണ് വകുപ്പ് - 98).

13. പള്ളികളുടെ ചെലവിൽ അവ സന്ദർശിക്കുക (വകുപ്പ് - 67)

(മലങ്കരയിലെ എല്ലാ പള്ളികളും മലങ്കര മെത്രാപ്പോലീത്തായ്ക്ക് ഔദ്യോഗികമായി സന്ദർശിക്കാം വകുപ്പ്98)

ഇടവകപ്പള്ളികളുടെ ദൈനംദിന ഭരണം, ഭരണഘടനയ്ക്കു വിധേയമായി, ഇടവകാംഗങ്ങളിൽ നിക്ഷിപ്തമാണ്. അതോടൊപ്പം മെത്രാപ്പോലീത്താമാർക്കുള്ള എപ്പിസ്ക്കോപ്പൽ അധികാരങ്ങൾ ഭരണഘടനയിൽ നിലനിർത്തുകയും ചെയ്തിരിക്കുന്നു. അത്മായരുടെ ഭരണ പങ്കാളിത്തവും എപ്പിസ്ക്കോപ്പസിയും സഭാഭരണഘടനയിൽ സമഞ്ജസമായി യോജിപ്പിച്ചിരിക്കുന്നു. ഇതുമൂലം സഭയും പള്ളികളുമായുള്ള ബന്ധം കൂടുതൽ ഉറപ്പിക്കുന്നു. ഇതാണു മലങ്കരസഭാ ഭരണഘടനയുടെ സവിശേഷത. ●

## ബൈബിൾ കടങ്കഥകൾ

പി.വി. വർഗ്ഗീസ്, കരയാംപറമ്പ്

തന്നെതിരാളിയായൊരു മർത്യനെ കഴുവതിലേറ്റീടാൻ
താനുണ്ടാക്കിയ കഴുകു മരത്തിൽ കേറി മരിച്ചൊരുവൻ!
ചതിയന്മാർക്കൊരു താക്കീതായിട്ടിന്നും നിലകൊള്ളും
കഥയിലെ നായകനാരെന്നോതുകയെൻ പ്രിയ സ്നേഹിതരേ
അറിയില്ലെങ്കിൽ എസ്ഥേറേഴിന്റൊൻപതു നോക്കിടുവിൻ
അറിഞ്ഞു കഴിഞ്ഞാൽ പെട്ടെന്നൊന്നും പറയരുതാരോടും

മന്നവനരികെ വന്നൊരു വിരുതനന്നൊരു വടിയതുമായ്
തന്നുടെ വടിയെ മന്നൻ തൻ തിരുമുമ്പിലുമിട്ടല്ലോ
പെട്ടെന്നാവടി സർപ്പമതായി തീർന്നു കഴിഞ്ഞല്ലോ
കിട്ടിയ പാമ്പിനെയെല്ലാമിഷ്ടൻ തിന്നു കളഞ്ഞല്ലോ
ഉടയോൻ കയ്യിലെടുത്തുടനേയാ സർപ്പം വടിയായി
വടിയുടെയുടമയതാരെന്നോതുക വത്സല സ്നേഹിതരേ
അറിയണമെങ്കിൽ രണ്ടാം പുസ്തകമായ പുറപ്പാടിൽ
നേരിൽ കാണുക ഏഴേപത്തിലുത്തരമുണ്ടല്ലോ.

# വിശ്വാസപാഠം

*സ്തോത്ര പ്രാർത്ഥനയ്ക്കുശേഷവും അപ്പവും വീഞ്ഞുമാണെന്ന് പൗലോസ് ശ്ലീഹാ ലേഖനങ്ങളിൽ പറയുന്നത് മറന്നിട്ട് പരിശുദ്ധാത്മാവ് പറന്നുവന്ന് അപ്പവും വീഞ്ഞും ശരീര രക്തങ്ങളാക്കുന്നു എന്ന് ഓർത്തഡോക്സ് സഭ പഠിപ്പിക്കുന്നത് ശരിയോ? അവിടെ വസ്തുഭേദം സംഭവിക്കുന്നില്ലല്ലോ. പിന്നെ എന്തിന് ഇങ്ങനെ വിശ്വാസികളെ തെറ്റിക്കുന്നു?*

വി. കുർബ്ബാനയുടെ സ്ഥാപനത്തെപ്പറ്റി പറയുന്ന വേദഭാഗങ്ങൾ ഇവയാണ് വി. മത്താ. 26:26-30, വി. മർക്കോസ് 14:22-26, ലൂക്കോ. 22:19-20, 1 കോരി. 11:23-27.

വി. കുർബ്ബാനയുടെ സ്ഥാപനത്തെപ്പറ്റി നമ്മുടെ കർത്താവിന്റെ വാക്കുകൾതന്നെ ശ്രദ്ധിക്കുക. ന്യായപ്രമാണ പ്രകാരമുള്ള പെസഹാ ഭക്ഷണം കഴിഞ്ഞതിനുശേഷമാണ് പുതിയനിയമ പെസഹ-വി. കുർബ്ബാന-നടത്തുന്നത്. കർത്താവ് അപ്പം എടുത്ത് വാഴ്ത്തി വിശുദ്ധമാക്കിത്തീർത്തു മുറിച്ച് ഇത് എന്റെ ശരീരമാകുന്നു എന്നു സ്പഷ്ടമായി പറഞ്ഞു. എങ്ങനെയാണ് അപ്പവും വീഞ്ഞും ശരീരരക്തങ്ങളാകുന്നത്? ഇതേപ്പറ്റിയുള്ള ഉപദേശം (1 കോരി. 10:16-17.) വി. പൗലോസും പറയുന്നു. ഇതിൽ കൂടുതൽ വ്യാഖ്യാനം ആവശ്യമുണ്ടെന്നു തോന്നുന്നില്ല.

കർത്താവിന്റെ ദൈവത്വത്തിൽ-അവൻ സാക്ഷാൽ ദൈവപുത്രനെന്ന്-സ്രഷ്ടാവായ ദൈവം തന്നെയെന്നു വിശ്വസിക്കുന്ന ക്രിസ്ത്യാനിക്ക് "ഇതെന്റെ ശരീരം" എന്നരുളിച്ചെയ്ത വചനത്തിന്റെ ശക്തിയാൽ ഈ അപ്പം അവന്റെ ശരീരമായി തീർന്നു എന്നു വിശ്വസിക്കുവാൻ യാതൊരു പ്രയാസവുമില്ല. കർത്താവ് ഇങ്ങനെ അപ്പവും വീഞ്ഞും തിരുശരീര രക്തങ്ങളാക്കി തീർത്ത് അവർക്കു നൽകുകമാത്രമല്ല ചെയ്തത്. എന്റെ ഓർമ്മയ്ക്കായി ഇപ്രകാരം നിങ്ങൾ ചെയ്തുകൊൾവീൻ (ലൂക്കോസ് 22:19) എന്നുകൂടി കല്പ്പിക്കുകയും ചെയ്തു. ഈ കല്പന അനുസരിച്ച് വി. ശ്ലീഹന്മാർ പ്രവർത്തിക്കുകയും അവരിൽ നിന്നും ലഭിച്ച അധികാരമുപയോഗിച്ച് സഭയിൽ പട്ടക്കാർ ഇന്നും ഇതനുഷ്ഠിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. ഈ അപ്പത്തെ തിരുശരീരമാക്കി തീർത്ത ആ വചന ശക്തി തന്നെ ഇന്നും സഭയിൽ പ്രവർത്തിച്ച് വി. കുർബ്ബാനയിൽ നാമുപയോഗിക്കുന്ന അപ്പത്തേയും വീഞ്ഞിനേയും തിരുശരീര രക്തങ്ങളാക്കി തീർക്കുന്നു.

അപ്പത്തിനും വീഞ്ഞിനും വസ്തുഭേദം ഉണ്ടാകുന്നുണ്ടോ? വസ്തുഭേദം സംഭവിക്കുന്നതായി ചിലർ അഭിപ്രായപ്പെടുന്നുണ്ട്. കർത്താവിന്റെ വചനശക്തിക്ക് ഇതിലപ്പുറവും സാധ്യം തന്നെയെങ്കിലും ഇതു ശരിയായ വിശ്വാസമല്ല. അപ്പത്തിനും വീഞ്ഞിനും വസ്തുഭേദം സംഭവിക്കുന്നില്ല; എന്നാൽ ആന്തരീകമായി-ഗുണത്തിൽ-അവ സാക്ഷാൽ മാംസരക്തങ്ങളായി തീരുന്നു. ഇതെന്റെ ശരീരം എന്നു കല്പിച്ച് കർത്താവ് നൽകിയ അവസരത്തിൽ അവിടുത്തെ മരണം സംഭവിച്ചിരുന്നില്ല; ശരീരം മുറിക്കപ്പെട്ടിരുന്നുമില്ല എന്നതു തന്നെ ഈ വിശ്വാസം അനാവശ്യമാണ് എന്നുള്ളതിനു ഉത്തമ തെളിവാണ്. മാംസരക്തങ്ങൾ കൊണ്ടുള്ള ബലിയെ താൻ നിർത്തലാക്കുകയാണ് ചെയ്തത്. അല്ലെങ്കിൽ പെസഹാ കുഞ്ഞാടിനെത്തന്നെ ഇതിനുപയോഗപ്പെടുത്താമായിരുന്നു.

കർത്താവ് സാധാരണ മനുഷ്യനായി ഭൂമിയിൽ കാണപ്പെട്ടപ്പോഴും അവൻ സാക്ഷാൽ ജീവനുള്ള ദൈവപുത്രനായിരുന്നു. ഇങ്ങനെ കർത്താവിനെ മനുഷ്യനായി കണ്ടുകൊണ്ട് ദൈവമെന്നു വിചാരിക്കുന്നതാണ് ശരിയായ വിശ്വാസവും, ക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാനവും. ഇതുപോലെതന്നെ വി. കുർബാനയിൽ അപ്പവും വീഞ്ഞുമായി ബാഹ്യദൃഷ്ടിക്കു കാണപ്പെടുന്ന സാധനങ്ങൾ സാക്ഷാൽ തിരുശരീര രക്തങ്ങളെന്നു നാം വിശ്വസിക്കണം.

ഈ ശരീര രക്തങ്ങൾ പാപമോചനത്തിനായിട്ടാണ് നൽകപ്പെടുന്നത് എന്നുള്ളത് പ്രത്യേകം ശ്രദ്ധേയമാണ്. നിങ്ങൾ കുടിക്കുന്ന ആ രക്തമെന്നല്ല. ചൊരിയപ്പെടാൻ പോകുന്ന എന്റെ രക്തം എന്നാണ് പറയുന്നത്. കർത്താവിന്റെ രക്തം ചൊരിച്ചിലാണ് പാപപരിഹാരം നൽകുന്നത്. എങ്കിലും ആ ചൊരിയപ്പെടുന്ന രക്തം തന്നെയാണ് ഇവിടെ നൽകപ്പെടുന്നതും ഈ രക്തം പാനം ചെയ്യുന്നതും പാപപരിഹാരപ്രദമാണ്. അവിടുന്ന് ഒരിക്കലായി സകലരുടേയും പാപമോചനത്തിനുവേണ്ടി അർപ്പിച്ച ഈ ബലിയിൽ തുടർന്നും സംബന്ധിക്കുന്നതോടുകൂടി നാം വ്യക്തിപരമായി പാപമോചനത്തിനർഹരായിത്തീരുന്നു.

ഈ രക്തം പുതിയ നിയമത്തിൻ രക്തമാകുന്നു-നിയമം എന്നതിന് സുറിയാനി മൂലത്തിൽ ഉപയോഗിച്ചിരുന്ന പദം 'ദിയാത്തിക്കി' എന്നാണ്. ഇതിന്റെ അർത്ഥം വിൽപ്പത്രം, ഉടമ്പടി എന്നത്രെ. കർത്താവനുഷ്ഠിച്ച പാപപരിഹാരമഹായാഗത്തിൽ വി. കുർബ്ബാന വഴിയായി സംബന്ധപ്പെടുവാൻ നമ്മെ അധികാരപ്പെടുത്തുന്ന ഒരു വിൽപ്പത്രം തന്നെയാണിത്. ഒരു വിൽപ്പത്രം പ്രാബല്യത്തിൽ വരുന്നത് അതെഴുതിയ ആളിന്റെ മരണത്തോടുകൂടിയാണല്ലൊ. അതുപോലെ തന്നെ കർത്താവ് മരിച്ച് അവിടുത്തെ വിൽപ്പത്രത്തിനു പ്രാബല്യം നൽകുന്നു.

മോശ ദൈവവുമായി ഒരു ഉടമ്പടി ചെയ്യുകയും അതിന്റെ പൂർത്തീകരണമായി ജനത്തിൻമേൽ യാഗരക്തം തളിക്കുകയും ചെയ്തുവല്ലൊ. (പുറ. 24:8) പുറ. 12-ാം അദ്ധ്യായത്തിൽ വിവരിക്കുന്ന പെസഹാ ആചരണത്തിലും പെസഹാകുഞ്ഞാടിന്റെ രക്തം വാതിലുകളിൽ തളിക്കപ്പെട്ടിരുന്നു. ആ രക്തം പിന്നീട് ബലിപീഠത്തിൽ തളിക്കപ്പെട്ടിരുന്നു. ഇതെല്ലാം മശിഹായിൽ ഇസ്രായേൽ ജനം രക്ഷിക്കപ്പെടുന്നതിന്റെ മുൻകുറിയായിരുന്നു. ഇതു പഴയനിയമ രക്തമായിരുന്നു. ഇതുപോലെ കർത്താവ് ഒരു പുതിയ നിയമം-ഉടമ്പടി ചെയ്യുന്നു. തന്റെ രക്തം മനുഷ്യന്റെ മേൽ തളിക്കപ്പെടുന്നു. ദൈവം വാഗ്ദത്തം ചെയ്ത രക്ഷയുടെ അടയാളമായ പുതിയനിയമരക്തം ഇതു തന്നെ.

ചൊരിയപ്പെടുന്ന എന്നു ഭൂതത്തിലല്ല, ഭാവിയിലാണ് പറയുന്നത്. അവിടുത്തെ മരണം സംഭവിച്ചു കഴിയുന്നതിനു മുമ്പുതന്നെ അതു നടന്നുകഴിയുമ്പോൾ ഏതു വിധത്തിലാണ് അതിനെ പരിഗണിക്കേണ്ടത് എന്നു മുൻകൂട്ടി പഠിപ്പിക്കുകയാണ് ചെയ്യുന്നത്.

പരിശുദ്ധാത്മാവ് പറന്നുവന്നു എന്നു ചോദ്യത്തിൽ പറയുന്നത് ദൈവത്തിന്റെ അദൃശ്യാവസ്ഥതന്നെ കടന്നുവരുന്നു എന്നു തന്നെയാണ് മനസിലാക്കേണ്ടത്. പൗരസ്ത്യ സഭകൾ പരിശുദ്ധാത്മാവിന്റെ സാന്നിധ്യത്തിനും, ആവാസത്തിനുമാണ് വി. കുർബ്ബാനയിൽ പ്രാധാന്യം നൽകുന്നത്. ഇതു സഭാ വിശ്വാസത്തിന്റെ പ്രത്യേകതയാണ്.

# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻകുരിശ്, കൊച്ചി – 682 308

## ചോദ്യം

### ഗലാത്യർ 5–6

1. നാം എങ്ങനെയാണ് ക്രിസ്തുവിൽനിന്നു വീണുപോകുന്നത്?
2. ക്രിസ്തുയേശുവിൽ പരിച്ഛേദനയ്ക്കോ അഗ്രചർമ്മത്തിനോ സ്ഥാനമില്ല. പിന്നെ എന്താണ് വേണ്ടത്?
3. ന്യായപ്രമാണം മുഴുവൻ അടങ്ങിയിരിക്കുന്ന കർത്തൃകല്പന ഏത്?
4. ഏതു വക പ്രവർത്തിക്കുന്നവരാണ് സ്വർഗ്ഗത്തിൽ നിന്നകന്നവർ?
5. ആത്മാവിന്റെ ഫലം ഏതെല്ലാം?
6. യേശുക്രിസ്തുവിനുള്ളവർ ജഡത്തെ എന്തു ചെയ്തിരിക്കുന്നു?
7. ആത്മാവിനെ അനുസരിച്ച് നടക്കാത്തവരുടെ പ്രവൃത്തി എങ്ങനെയുള്ളത്?
8. ഒരു മനുഷ്യൻ വല്ല തെറ്റിലും അകപ്പെട്ടു പോയാൽ ആത്മീയരായ നമ്മൾ എന്താണ് ചെയ്യേണ്ടത്?
9. സഹ വിശ്വാസികൾക്കുവേണ്ടി നമുക്ക് ചെയ്യുവാനുള്ള കർമ്മം എന്താണ്?
10. ക്രൂശിന് (സ്ലീബായ്ക്ക്) വളരെ പ്രാധാന്യം നല്കുന്ന ശ്ലീഹായുടെ വാക്യം എഴുതുക?

## ഉത്തരം

### ഗലാത്യലേഖനം 3, 4

1. ഹാ ബുദ്ധിയില്ലാത്ത ഗലത്യരേ, (3:1)
2. വിശ്വാസത്തിന്റെ പ്രസംഗം കേട്ടതിനാൽ (3:5)
3. വിശ്വാസികൾ (3:7)
4. ശാപത്തിന്റെ കീഴിൽ (3:10)
5. ശാപമായിതീർന്നു (3:13)
6. ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു. (3:27)
7. ദൈവത്താൽ അവകാശിയും ആകുന്നു (4:7)
8. ക്രിസ്തു നിങ്ങളിൽ ഉരുവാകുവാൻ (4:20)
9. നാം യിസഹാക്കിനെപ്പോലെ വാഗ്ദത്തത്താൽ ജനിച്ച മക്കൾ ആകുന്നു. (4:28)
10. നാം അതിൽ ഉറച്ചു നില്ക്കണം. (4:31)

### നവംബർ ലക്കത്തിലെ ശരിയുത്തരം അയച്ചവർ

1) സാറാമ്മ തമ്പി, വാലയിൽ, കോയമ്പത്തൂർ; 2) ഓമന മാത്യു, നോയിഡ, യു.പി.; 3) ഏലിയാമ്മ പൗലോസ്, മണലിൽ, വയനാട്; 4) മേരി ജോണിക്കുട്ടി, സൂറത്ത്, ഗുജറാത്ത്; 5) ഷാജി മാമ്മൻ മാത്യു, നെയ്യശ്ശേരിൽ, മാന്നാർ; 6) ആനിസ് ഉമ്മൻ, വാണിയപ്പുരയ്ക്കൽ, നിരണം; 7) മോളി മാത്യു, നാരങ്ങാനം; 8) ആലീസ് അബ്രഹാം, അന്തരീയേത്ത്, കോയമ്പത്തൂർ; 9) എലിസബേത്ത് തമ്പി, കുത്തൂർ, പനമ്പള്ളി നഗർ, എറണാകുളം; 10) ഏലിയാമ്മ അബ്രഹാം, വെറിലേത്ത്, കളമശ്ശേരി; 11) യാസ്മിൻ ജോർജ്ജ്, പന്തപ്ലാക്കൽ, ആലുവ; 12) അന്നമ്മ മത്തായി, നേതാജി റോഡ്, ആലുവ; 13) ജോൺ പി. എസ്സ്., പ്ലാന്തറയിൽ, ചെങ്ങന്നൂർ.

എം. സി. വറുഗീസ്, ആലുവ

# ...കക്കരുതുമോനേ, കക്കരുത്...

നാമൊക്കെ പരീക്ഷയെഴുതി ഫലം കാത്തിരുന്നിട്ടുണ്ടല്ലോ. ഇത് എഴുതാത്ത ഒരു പരീക്ഷാഫലമാണ്! വളരെക്കഴിഞ്ഞു കിട്ടിയത്.

സിറ്റിയിലെ ഒരു വലിയ ബാങ്ക്, ക്വാട്ടേഴ്സിനായി ഏതാനും ഫ്ളാറ്റുകൾ വാങ്ങാൻ ടെൻഡർ വിളിച്ചു. പലവിധത്തിലാണ് ടെൻഡറുകൾ! നല്ലതു തിരഞ്ഞെടുക്കാൻ വിഷമിച്ചു. ആരോ പറഞ്ഞറിഞ്ഞ്, ഒരു ലൈസൻസ്ഡ് വാല്യുവറായ എന്നെ ക്ഷണിച്ച് നിയോഗിച്ചു, ഒന്നരകോടി രൂപയുടെ ഒരു ഇടപാട്; ഒട്ടേറെ ചിന്തിച്ചും, നേരിൽ കണ്ടും, അന്വേഷിച്ചും വിശ്വസ്തതയോടെ, ഉത്തമബോധ്യത്തോടെ തിടുക്കത്തിൽ തീർക്കണം. സംസാരിച്ചു, ഫയലുമായി ഇറങ്ങി. ഒരു തടിയൻ മുതലാളിയും ചിലരും എന്റെ കൂടെ ലിഫ്റ്റിറങ്ങി. മൂന്നാലു ദിവസം ശ്രദ്ധയോടെ പണിതു, യുക്തമെന്നു തോന്നിയ ഒരെണ്ണം, ശുപാർശ ചെയ്തു സംസാരിച്ചു. ബാങ്കുകാർക്കു വളരെ തൃപ്തിയായി; നല്ലമതിപ്പായി; കനത്ത പ്രതിഫലവും തന്നു.

ആ രാത്രികളിൽ ഒരു അത്യുന്നതന്റെ ശുപാർശയും അനേകം ഫോൺകോളും നേരിടേണ്ടി വന്നു. രാവിലെ, ആ മുതലാളിയുടെ ഒരു പുലർകാല, സന്ദർശനവും! ഒരു ചതുരപ്പെട്ടിയും! ഒരു ന്യൂട്ടർ സംഭാഷണത്തോടെ അയാളെ യാത്രയാക്കി. ഉന്നതരുടെ ശുപാർശ നിരസിച്ചാലത്തെ ഗുണദോഷങ്ങളും ചതുരപ്പെട്ടിയും; സംശുദ്ധ ശുപാർശയ്ക്കുള്ള സൽപേരും, ജോലിയുടെ ഗാംഭീര്യവും തത്വബോധവും/ തമ്മിൽ ഒരു മാനസമഹായുദ്ധം നടന്നു! "To Be or Not to Be" is the question" ജീവിതത്തിന്റെ പഴയ ഏടുകൾ പരതി നോക്കി അങ്ങിനെ ചെയ്യാറുണ്ട്!

"രക്ഷിക്കചാരിത്ര്യം എന്നൊരാറക്ഷരം നക്ഷത്രം പോലഥതത്രമിന്നി." എന്ന് മഗ്ദലന മറിയ[illegible]ുടെ കാവ്യത്തിൽ വള്ളത്തോൾ പാടിയല്ലോ. അതുപോലൊരു വാൽ നക്ഷത്രം എനിക്കു പിടികിട്ടി!

ഞാൻ ഒൻപതു വയസിൽ, പ്രിപ്പാരിട്ടറി ക്ലാസ്സിൽ പഠനം. ശ്രീ. പി. സി. കുരുവിള (പെങ്ങൾക്കു കല്ല്യാണം നിശ്ചയിച്ച അളിയൻ) ക്ലാസ് ടീച്ചർ, വന്ദ്യ ചീരോത്തോട്ടം പൗലോസച്ചൻ ഹെഡ്മാസ്റ്റർ! സക്കായിപരുവത്തിലെത്തിയ എന്റെ റൂൾ പെൻസിൽ, അടുത്തുള്ള കുട്ടിയുടെ പെൻസിൽ-ഒരു ആനമാർക്ക് -പുത്തൻ-മെയ്ഡ് ഇൻ ജർമ്മനി-കട്ടെടുത്ത്, കീശയിലാക്കി എന്തിന്? കേസായി; തൊണ്ടിയായി; ആറടി ശിക്ഷയ്ക്കും, സാറിന് മുന്നടിക്കാനേ പവറുള്ളു! ആയതിനാൽ ആറും അച്ചൻ തന്നെ ഏറ്റു[illegible] അഞ്ചായപ്പോൾ, നിറുത്തി. പ്യൂൺ വർക്കിച്ചേട്ടന് മുറി കഴുകേണ്ടിവന്നു.

അന്നു പട്ടിണിക്കിരുന്ന എന്നെ, വിളിച്ച് ചോറും ഉപദേശവും തന്ന് അച്ചൻവിട്ടു, അമ്മായി തുണി അലക്കി ഉടുപ്പിച്ച "മോനേ അന്യായമായി ആരുടെയും മുതൽ ആഗ്രഹിക്കരുത്. നീതിയല്ലാത്തത് ചെയ്യരുത്! ഇരുപത്തി മൂന്നാം സങ്കീർത്തനം കാണാപ്പാഠം ചൊല്ലി കേൾപ്പിച്ചിട്ടേ, നാളെ ക്ലാസ്സിൽ കേറാവൂ" നാക്കു നീട്ടിച്ചു, തൊട്ടു പ്രാർത്ഥിച്ചു വിട്ടു, അച്ചനും അമ്മായിയും ഞാൻ മറയുംവരെ നോക്കി കരഞ്ഞു നിന്നു. അവർക്കന്നു മക്കളില്ലായിരുന്നു. മകൻ, ഇന്നത്തെ നമ്മുടെ ഡോ. ബാബുപോൾ ഐ.എ.എസ്. അന്ന് ജനിച്ചിട്ടില്ല! നന്നായി ഓർക്കുന്നു.

മേൽക്കാര്യത്തിന്, നേർവഴി പോകുവാൻ ആനമാർക്ക് പെൻസിൽ" ഏറെ സഹായിച്ചു. അത് ഇപ്പോൾ കിട്ടാനില്ല.

കക്കരുതുമോനേ, കക്കരുത്, കക്കുന്തോറും മുടിയും, മുടിയുന്തോറും കക്കും; ഒടുവിൽ പോലീസിന്റെ ഇടിയും കൊള്ളും എന്ന സദ്വചനവും, നീതിനിഷ്ഠയുടെ ആവശ്യകതയുമൊക്കെ മനസിൽ എന്നും പൊങ്ങിവരാറുണ്ട്!

എന്റെ പരീക്ഷാഫലം 100/100 ആയിരുന്നു. 'ആത്മസന്തോഷം കൊണ്ടാനന്ദിപ്പാൻ, ആത്മമാരികൊണ്ടു നിറയ്ക്കേണമേ' എന്ന പാട്ടു താനെയിരുന്നു പാടിപ്പോകുന്നു! ഈ വക മനസും ചിന്തകളുമാണ് കഴിഞ്ഞയാഴ്ചയുണ്ടായ കാറപകടത്തിൽ നിന്നും എന്നെ രക്ഷപെടുത്തിയത് എന്നു തോന്നിപ്പോകുകയാണ്, ഇപ്പോൾ സ്വസ്ഥമാണ്!

●

ലേഖനം

തോമസ് പി. കൊട്ടാരക്കര

# പട്ടാള ക്യാമ്പിലെ പുരോഹിതന്മാർ

2002 നവംബറിലെ ഒരു സായാഹ്നം പൂണെയിലുള്ള കോളേജ് ഓഫ് മിലിറ്ററി എഞ്ചിനീയറിംഗ് പരേഡ് ഗ്രൗണ്ട് (CME) പട്ടാള പുരോഹിതനായ സുബേദാർ റവ. പി. എസ്സ് ജോർജ്ജ് വേദപുസ്തകവുമേന്തി നില്ക്കുകയാണ്. ഒപ്പം താന്താങ്ങളുടെ വിശുദ്ധ ഗ്രന്ഥവുമായി പണ്ഡിറ്റ്, ഗ്യാനി, മൗലവി തുടങ്ങിയ മത നേതാക്കളുമുണ്ട്. പട്ടാള ക്യാമ്പിൽ ട്രെയിനിംഗ് പൂർത്തിയാക്കുന്നവർക്കുവേണ്ടിയുള്ള പ്രതിജ്ഞ എടുക്കൽ ചടങ്ങാണ് ഇവിടെ നടക്കുന്നത്. (oath taking ceremony). ഈ മത പണ്ഡിതന്മാർ ഇന്ത്യൻ ആർമിയുടെ സ്വന്തം പുരോഹിതന്മാരാണ് ഇന്ത്യൻ സേനയുടെ കർശനമായ സേവന, വേതന നിയമങ്ങളിലൂടെ നിയമനം ലഭിച്ചവർ...

* * * *

ഷില്ലോഗ് ഹാപ്പി വാലിയിലുള്ള ARC യിൽ ഞായറാഴ്ച രാവിലെ ആരാധനയ്ക്കു നേതൃത്വം കൊടുക്കുന്ന മലയാളി പുരോഹിതൻ. ധാരാളം ജവാന്മാരും കുടുംബവും എത്തിച്ചേർന്നിരിക്കുന്നു. ഏതെങ്കിലും ലിറ്റേർജി പിന്തുടരാതെ പൊതുക്രമം അനുസരിച്ച് വേദവായനയും, മദ്ധ്യസ്ഥപ്രാർത്ഥനയും പ്രസംഗവും, ധനശേഖരണവും തന്നെ നടക്കുന്നു. 10 മണി മുതൽ കുട്ടികൾ എത്തിത്തുടങ്ങി. പട്ടാളക്കാരുടെ 350 ൽ പരം കുട്ടികൾ സൺഡേസ്ക്കൂളിൽ പങ്കെടുക്കാൻ എത്തിയിരിക്കുകയാണ്. ഇനി യുവജന സമ്മേളനവും, സ്ത്രീ സമ്മേളനങ്ങളും പിന്നാലെയുണ്ട്. ആദ്യ രംഗത്തിൽ കണ്ട സുബേദർ റവ. പി. എസ്സ്. ജോർജ്ജ് ആണ് ഇവിടെയും മുഖ്യ പങ്ക് വഹിക്കുന്ന വ്യക്തി. പട്ടാള ക്യാമ്പിലെ പുരോഹിതന്മാരുടെ അധികം അറിയപ്പെടാത്ത ചരിത്രത്തിലേക്കുള്ള ഒരന്വേഷണം.

* * * *

ഇന്ത്യൻ സൈന്യത്തിലെ ഒരു ബറ്റാലിയനിൽ (800-ൽ കൂടുതൽ ആളുകൾ 120-ൽ പരം ജവാന്മാർ ഒരേ മത വിശ്വാസികളാണെങ്കിൽ അവർക്ക് അംഗീകൃത മത ഗുരുക്കന്മാരെ നിയമനത്തിലൂടെ നല്കും. ഈ ക്രമപ്രകാരം ഇന്ത്യൻ സൈന്യത്തിൽ ഏകദേശ കണക്കനുസരിച്ചുള്ള മത ഗുരുക്കന്മാരുടെ എണ്ണം

| | | |
|---|---|---|
| പണ്ഡിറ്റുകൾ | – | 1500 |
| ഗ്യാനി (സിക്ക്) | – | 500 |
| മൗലവിമാർ | – | 60 |
| പുരോഹിതർ | – | 25 |

ബിരുദവും, താന്താങ്ങളുടെ ദൈവശാസ്ത്ര പാരമ്പര്യത്തിലുള്ള ബിരുദവുമാണ് ഇന്ത്യൻ സേനയിലെപൗരോഹിത്യവൃത്തിക്കു വേണ്ട അടിസ്ഥാന യോഗ്യത. പൗരോഹിത്യ നൽവരം (Ordination) നിർബ്ബന്ധം. വർഷത്തിൽ 2 പ്രാവശ്യം വീതം ഈ പ്രവേശന പരീക്ഷ നടക്കുന്നുണ്ട്. പരീക്ഷയ്ക്കും, ഇന്റർവ്യൂവിനും ശേഷം 6 ആഴ്ച അടിസ്ഥാന സൈനിക ശിക്ഷണം. ഇക്കാലയളവിൽ ആ റെജിമെന്റിന്റെ പാരമ്പര്യവും, രീതികളും ജനങ്ങളുടെ അനുഷ്ഠാനപരമായ ആവശ്യങ്ങളും മനസ്സിലാക്കേണ്ടിയിരിക്കുന്നു. അതിനു ശേഷം പൂണെ സെന്ററിൽ (Institute of national intigration) 10 ആഴ്ച നീളുന്ന പരിശീലനം. ഏഴ് പ്രധാന മതങ്ങളുടെ (ഹിന്ദു, ഇസ്ലാം, ക്രൈസ്തവ, സിക്ക്, ജൈന, ബുദ്ധ, പാഴ്സി മത വിഭാഗങ്ങൾ) താരതമ്യ പഠനം, തത്വശാസ്ത്രം, ഇന്ത്യൻ സംസ്ക്കാരത്തിനു നല്കിയ സംഭാവന, ഇവയെപ്പറ്റിയുള്ള സുവ്യക്ത പഠനം ഇതു കൂടാതെ പെരുമാറ്റ ശാസ്ത്രം, കൗൺസലിംഗ് മനഃശക്തി വർദ്ധനാ തന്ത്രങ്ങൾ ഇങ്ങനെ സാമാന്യമായ മറ്റു വിഷയങ്ങൾ....

ദേശീയോദ്ഗ്രഥനമാണ് ഈ സേവനത്തിന്റെ കാതൽ. എന്താണ് ദേശീയോട് ഗ്രഥനമെന്നും, എപ്രകാരം അത് നേടിയെടുക്കാമെന്നും പട്ടാള ഗുരു മനസ്സിലാക്കിയിരിക്കണം. സത്യത്തിലൂന്നി ഭാവിയിലേക്കുള്ള ചുവടുവെയ്പിനുള്ള ഒരു അടിസ്ഥാന ഘടകം കൂടിയാണിത്.

പരിശീലന ശേഷം ജൂനിയർ കമ്മീഷൻഡ് ഓഫീസർ (JCO) റാങ്കിൽ നിയമനം. നായിക് സുബേദാറിലാണ് ആരംഭം NB/Sub. കാലക്രമമനുസരിച്ച് സ്ഥാനക്കയറ്റവും.

മതാനുഷ്ഠാനങ്ങൾക്കൊപ്പം ജവാന്മാർക്കാവശ്യമായ പ്രചോദനങ്ങളും, കർത്തവ്യങ്ങൾ ചെയ്യാനും ഉത്തമ പൗരന്മാരായിരിക്കാനുമുള്ള ഉപദേശങ്ങളും പട്ടാള ഗുരു നൽകേണ്ടതുണ്ട്. നിർബ്ബന്ധപൂർവ്വമല്ല. മറിച്ച് ആവശ്യാനുസരണം മാത്രം.

* * * *

17 വർഷമായി പട്ടാള ഗുരുവായി സേവനമനുഷ്ഠിക്കുന്ന കായംകുളം, പള്ളിക്കൽ സെ. തോമസ് മാർത്തോമ്മാ ഇടവകാംഗമായ പി.എസ്. ജോർജ്ജച്ചന് പ്രവർത്തനത്തിൽ പൂർണ്ണ സംതൃപ്തി. പ്രതിരോധം (Defence) ഒരു കടമയാണെന്നും പ്രശ്നരഹിത പരിഹാര മാർഗ്ഗത്തിനാണ് മുൻതൂക്കമെന്നും അച്ചൻ പറയുന്നു. സംഹാരം അളമുട്ടിയാൽ മാത്രം, യേശു യരുശലേം ദേവാലയത്തിൽ ചെയ്ത ഉദാഹരണവും അച്ചൻ ചൂണ്ടിക്കാണിക്കുന്നു. ചണ്ണപ്പെട്ട പന്നിവിഴ പത്തേലിൽ പി. സി. യോഹന്നാന്റെ മകൾ ശാന്തിയാണ് ഭാര്യ, മക്കൾ: ഷിയോൺ, ഷിറിൻ.

പൂനൈ, കുന്ദൻ നഗറിലെ 27-ാം നമ്പർ ഫ്ളാറ്റിൽ നിന്നും സുബേദാർ മേജർ റവ. പി. എസ്. ജോർജ്ജ് പട്ടാള യൂണിഫോമിൽ പുറത്തിറങ്ങുകയാണ് CME ട്രെയിനിംഗ് സെന്ററിലേക്ക്. അവിടെ അദ്ധ്യാപകനെ കാത്തിരിക്കുന്ന പട്ടാള ഗുരു ട്രെയിനികൾ.. മതതീവ്രവാദങ്ങൾ ഏശാത്ത നമ്മുടെ സ്വന്തം ആചാര്യന്മാർ.

# ബൈബിൾ പദപ്രശ്നം I

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 | | 2 | | | 3 | | | | 4 |
| | 5 | | 6 | | | 7 | | | |
| | | | 8 | | 9 | | | | 10 |
| | | | 11 | | 12 | 13 | 14 | 15 | |
| | 16 | | 17 | 18 | | | | | |
| 19 | 20 | | | | | | | | |
| 21 | 22 | | | | | | 23 | 24 | |
| 25 | | | | | 26 | | | | 27 |
| 28 | | | | | 29 | | | | |
| 30 | | | | 31 | | | | | |

**ജോഷി ബി. ജോൺ മണപ്പള്ളി**

ഏതാനും ലക്കങ്ങളുടെ ഇടവേളയ്ക്കു ശേഷം മലങ്കരസഭയിൽ, വായനക്കാരുടെ നിരന്തരമായ അഭ്യർത്ഥന പ്രകാരം വീണ്ടും ബൈബിൾ പദപ്രശ്നം ആരംഭിക്കുകയാണ്. വിശുദ്ധവേദപുസ്തകത്തിനു പുറമേ, സഭയുടെ വിശ്വാസം, ആചാരം, പാരമ്പര്യം, ഭരണം, ആരാധന തുടങ്ങിയവ സംബന്ധിച്ചും ആരാധനയിലെ ഭാഷാജ്ഞാനം സംബന്ധിച്ചും ചോദ്യങ്ങളുണ്ടാകും. ഉത്തരങ്ങളയയ്ക്കാൻ മാസിക കീറണമെന്നില്ല. ഇൻലൻഡിലോ സാധാരണ കാർഡിലോ കളം വരച്ച് പൂരിപ്പിച്ചാൽ മതിയാകും. ലിപിയുള്ള കൂട്ടക്ഷരങ്ങൾ ഒറ്റയക്ഷരമായും അല്ലാത്തവ രണ്ടെണ്ണമായും എഴുതണം. ഉദാ: ജ്ഞാനി (2 അക്ഷരം), പുസ്തകം (4 അക്ഷരം)

– എഡിറ്റർ

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഒ.
കൊല്ലം ജില്ല-690539

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-4-20

## വലത്തോട്ട്

1. പത്തനാപുരത്തെ മൗണ്ട് താബോർ സ്ഥാപനങ്ങളുടെ സ്ഥാപകൻ (9)
5. കുഷ്ഠരോഗം ഭേദപ്പെട്ട പടനായകൻ (4)
7. ഭൂമി വിറ്റു കിട്ടിയതിൽ പകുതി ഒളിപ്പിച്ചു (4)
8. ക്രിസ്ത്യാനിയെ വിശുദ്ധനാക്കുന്നു (2)
9. ശലോമോനെ പരീക്ഷിക്കാനെത്തി (4)
11. എൺപത്തിനാലു വർഷം വിധവയായി ജീവിച്ചു (2)
12. ശത്രു എന്നർത്ഥം (2)
14. യോശുവയുടെ ദൂതൻമാരെ ഒളിപ്പിച്ചു (3)
16. ഏതു ഭാഷയുടെയും അക്ഷരങ്ങളുടെ രീതി (2)
17. കിന്നരഗായകരുടെ പിതാവ് (3)
19. പ്രവാചകൻ എന്നർത്ഥം (2)
20. സംസാരിച്ച കഴുതയുടെ ഉടമ (3)
21. രൂബേന്റെ അമ്മ (2)
22. കഷ്ടകാലത്ത് ഉത്തരമരുളുന്നു (3)
23. പുരോഹിതരാകാൻ നിയോഗിക്കപ്പെട്ടവർ (3)
25. കിഴക്കുനിന്നെത്തി (4)
26. പകൽനേരം യിസ്രായേൽ ജനത്തിനു വഴികാണിച്ചു (2)
28. യിശ്മായേലിന്റെ മകൾ (4)
29. അശൂർ രാജാവായ സൻഹെരീബിന്റെ ദേവൻ (3)
30. "സാക്ഷ്യകൂടാരം" എന്നർത്ഥം (5)
31. മോശയുടെ പുസ്തകങ്ങളിലൊന്ന് (6)

## താഴോട്ട്

1. ഉയിർപ്പുദിനം മഗ്ദലനമറിയം കണ്ട യേശു (5)
2. ഒരു മാറാനായപ്പെരുന്നാൾ (4)
3. മലങ്കരസഭാ ഭാസുരൻ (9)
4. ബഥേലിന്റെ ആദ്യപേര് (2)
5. ലാവണ്യ വാക്കുകൾ സംസാരിക്കുന്നവൻ (ഉൽപത്തി) (4)
6. ശിംശോന്റെ അപ്പൻ (3)
10. ഹിസ്കിയാ രാജാവിനെ വെല്ലുവിളിച്ച അശൂർ നായകൻ (4)
13. മിസ്രയീമിൽ നിന്നുള്ള യിസ്രായേലിന്റെ യാത്ര (4)
14. ശിംശോൻ കഴുതത്താടിയെല്ല് എറിഞ്ഞു കളഞ്ഞ സ്ഥലം (5)
15. തേരഹ് മരിച്ച സ്ഥലം (3)
16. മുമ്പ് കുറേന എന്നു പേര് (3)
18. ക്രിസ്തുവിനു 14 തലമുറമുമ്പ് യഹൂദരുടെ അവസ്ഥ (6)
21. യെഹൂദായുടെ ജ്യേഷ്ഠൻ (2)
24. സങ്കടം എന്നർത്ഥം (3)
27. ദുഷ്ടരെ ദഹിപ്പിക്കാൻ തീയുടെ ഒപ്പം ഇറങ്ങുന്നു (3)
28. ബുദ്ധി എന്നർത്ഥം (2)
29. ആദ്യത്തെ പൊതുസുന്നഹദോസ് (2)

ലേഖനം

# 'കെനിയ' ഭാരതീയരുടെ ഊഷരഭൂമി

ഫാ. സാമുവേൽ മാത്യു, സെ. ഗ്രീഗോറിയോസ് കോൺഗ്രിഗേഷൻ, കെനിയ

ആഫ്രിക്കൻ വൻകരയിലെ ഈസ്റ്റ്

ആഫ്രിക്കൻ സമൂഹത്തിൽപ്പെട്ട ഒരു രാജ്യമാണ് 'കെനിയ'. ഈ രാജ്യത്തിന്റെ കിഴക്കേ അറ്റം മുതൽ പടിഞ്ഞാറെ അറ്റം വരെയുള്ള ഏറ്റവും കൂടിയ ദൂരം 800 കി.മീ. ഉം തെക്കുമുതൽ വടക്കുവരെയുള്ള ദൂരം അതിനെക്കാൾ അല്പം കൂടി കൂടുതലുമാണ്. ഈ രാജ്യത്തിന്റെ മൊത്തം വിസ്തീർണ്ണം ഏകദേശം 58300 ച:കി.മീ. ആണ്. അതായത് ഇൻഡ്യയിലെ ഒരു വലിയ സംസ്ഥാനത്തിന്റെ വലുപ്പവും കേരളത്തിലെ ജനസംഖ്യയും.

കാർഷികരാജ്യമായ കെനിയ വൈവിധ്യമാർന്ന ഭൂപ്രകൃതിയും സുന്ദരമായ കാലാവസ്ഥയുമുള്ള സമ്പൽസമൃദ്ധമായ രാജ്യമാണ്. ഇവിടുത്തെ പർവ്വതങ്ങൾ, ദ്വീപുകൾ, കുന്നുകൾ, താഴ്വരകൾ, സമതലങ്ങൾ, തടാകങ്ങൾ, പുല്പുറങ്ങൾ എന്നിവയെല്ലാം തന്നെ വിദേശീയരെ ആകർഷിക്കത്തക്കതാണ്. ലോകരാജ്യങ്ങളുടെ ടൂറിസ്റ്റ് ഭൂപടത്തിൽ സ്ഥാനം പിടിച്ചിരിക്കുന്ന ഈ രാജ്യത്തിലെ ഏറ്റവും പ്രധാനപ്പെട്ട ടൂറിസ്റ്റ് കേന്ദ്രമാണ് മുംബാസ (mombassa). വിവിധ തരം വന്യമൃഗങ്ങളേയും പക്ഷികളേയും എവിടേയും കാണുവാൻ സാധിക്കും. ഇവിടുത്തെ ഏറ്റവും പ്രധാനപ്പെട്ട തടാകമായ 'വിക്ടോറിയ' ആഫ്രിക്കയിലെ ഏറ്റവും വലിയ തടാകവും ലോകത്തിലെ ഏറ്റവും വലിയ രണ്ടാമത്തെ തടാകവുമാണ്.

ഏകദേശം 38-ൽ കൂടുതൽ tribe-കൾ ഉൾപ്പെടുന്ന കെനിയയിലെ എല്ലാ ജനവിഭാഗങ്ങളും ആഫ്രിക്കയുടെ മറ്റു പ്രദേശങ്ങളിൽ നിന്നും യുദ്ധം, മറ്റുള്ളവരുടെ ആക്രമണം, പകർച്ചവ്യാധികൾ, ജനസംഖ്യാ വർദ്ധനവ്, വരൾച്ച, ക്ഷാമം, ആടുമാടുകളുടെ വർദ്ധന എന്നിവയാൽ കാലാകാലങ്ങളിൽ കുടിയേറിപ്പാർക്കുന്നവരാണ് 19-ാം നൂറ്റാണ്ടിന്റെ അവസാനത്തോടെ ബ്രിട്ടീഷുകാർ ഈ രാജ്യത്തെ കോളനി ആക്കുന്നതുവരേയും ആഫ്രിക്കയുടെ വിവിധ ഭാഗങ്ങളിൽ നിന്നും ആളുകൾ കുടിയേറിപ്പാർത്തുകൊണ്ടിരുന്നു. എന്നാൽ അതിനുശേഷം വലിയ തോതിലുള്ള കുടിയേറ്റം നിയന്ത്രിക്കപ്പെട്ടു. ആഫ്രിക്കക്കാരെ കൂടാതെ യൂറോപ്പ്, ഏഷ്യൻസ്, അറബ്യൻസ് എന്നിവരും ഇവിടെ കുടിയേറിപ്പാർക്കുന്നവരിൽ ഉൾപ്പെടുന്നു. ബ്രിട്ടീഷുകാർക്കു മുൻപുതന്നെ ചില ഏഷ്യക്കാരായ കച്ചവടക്കാർ ഇവിടെ എത്തിച്ചേർന്നെങ്കിലും ബ്രിട്ടീഷുകാരുടെ അതേ കാലത്താണ് കൂടുതൽ ആളുകളും എത്തിച്ചേർന്നത്.

ഇൻഡ്യയും ഇതേ കാലഘട്ടത്തിൽ ബ്രിട്ടന്റെ കോളനി ആയിരുന്നതുകൊണ്ട് ഇൻഡ്യയിലെ ഗുജറാത്ത്, പഞ്ചാബ്, ഗോവ എന്നീ സംസ്ഥാനങ്ങളിൽ നിന്നും 1896 മുതൽ 1902 വരെ മോമ്പസാ മുതൽ കിസുമു വരെയുള്ള റെയിൽവേ ലൈൻ പണിക്കായി ധാരാളമാളുകളെ ബ്രിട്ടീഷുകാർ കൊണ്ടുവന്നു. അക്കാലത്ത് ബ്രിട്ടീഷുകാർ പൗണ്ടിനോടൊപ്പം ഇൻഡ്യൻ രൂപയും കറൻസിയായി ഇവിടെ ഉപയോഗിച്ചിരുന്നു. റെയിൽവേ ലൈൻ പണി പൂർത്തിയായപ്പോൾ ഇൻഡ്യാക്കാരിൽ ചിലർ റെയിൽവേയിൽ ഉദ്യോഗസ്ഥരായിത്തീരുകയും മറ്റു ചിലർ വ്യവസായ സംരംഭങ്ങൾക്ക് തുടക്കം കുറിക്കുകയും ചെയ്തു.

1844-ൽ Johann krapf എന്ന യൂറോപ്യൻ മിഷനറി Kiovi എന്ന കപ്പൽസഞ്ചാരിയുമായിചേർന്ന് mombassa-യ്ക്ക് അടുത്തുള്ള Rabai എന്ന സ്ഥലത്ത് ആദ്യത്തെ ക്രിസ്ത്യൻ മിഷനറി സെന്റർ ആരംഭിച്ച് സുവിശേഷവേല തുടങ്ങി. 1846-ൽ Johann Rebmann-നും 1849-ൽ Jacob Erhardt ഉം ഈ മിഷനറിയോടൊപ്പം ചേർന്നു. Rebmann കെനിയൻ ഭാഷയായ 'Kiswahili' ക്ക് ഒരു ഡിക്ഷനറി ഉണ്ടാക്കുകയും വി. വേദപുസ്തകം ഈ ഭാഷയിലേക്ക് translate ചെയ്യുകയും ചെയ്തു. Erhardt ഈസ്റ്റ് ആഫ്രിക്കയ്ക്ക് ഒരു പുതിയ ഭൂപടം ഉണ്ടാക്കി.

William maekinnon എന്ന ബ്രിട്ടീഷ് വ്യാപാരി 1887-ൽ British East African company-ക്ക് രൂപം നൽകി ഈ രാജ്യത്തിന്റെ നിയന്ത്രണം സ്വായത്തമാക്കി. 1920-ഓടെ കെനിയയിലെ ആഫ്രിക്കക്കാർ രാഷ്ട്രീയ അസ്സോസിയേഷനുകൾക്ക് രൂപം നൽകി രാജ്യത്തിന്റെ സ്വാതന്ത്ര്യത്തിനു വേണ്ടി ബ്രിട്ടീഷുകാർക്കെതിരേ പോരാടുവാൻ തുടങ്ങി. 1963 ഡിസംബർ 12-ാം തീയതി കെനിയയുടെ സ്വാതന്ത്ര്യത്തോടെയാണ് ഈ പോരാട്ടം അവസാനിപ്പിച്ചത്.

1844-ൽ ആരംഭിച്ച ക്രിസ്ത്യൻ സുവിശേഷ വേലയുടെ ഫലമായി രാജ്യത്തിന്റെ സ്വാതന്ത്ര്യത്തോടെ ഇത് ഒരു ക്രിസ്ത്യൻ രാഷ്ട്രമായിത്തീർന്നു. ഇന്ന് ഈ രാജ്യത്തിലെ 88% ആളുകൾ ക്രിസ്ത്യാനികളാണ്. എത്യോപ്യൻ, കോപ്റ്റിക് ഓർത്തഡോക്സ് സഭകളുടേതുൾപ്പെടെ എല്ലാ ക്രിസ്തീയ വിഭാഗങ്ങളുടേയും ആരാധനാലയങ്ങൾ ഏതു മുക്കിലും മൂലയിലും കാണുവാൻ സാധിക്കും. കൂടാതെ ഹിന്ദു, മുസ്ലീം, സിക്ക്, ജൈനമത ആരാധനാ കേന്ദ്രങ്ങളും പ്രധാനപട്ടണങ്ങളിലുണ്ട്. ജൈനമതക്ഷേത്രങ്ങളോട് ചേർന്നുള്ള സത്ര (inn)ങ്ങൾ ദൂരയാത്രക്കാർക്ക് സൗകര്യപ്രദമായി താമസിക്കുവാനും ഭക്ഷണം കഴിക്കുവാനും ഉപകാരപ്രദമാണ്.

1963-ൽ രാജ്യത്തിന് സ്വാതന്ത്ര്യം കിട്ടിയ നാൾ മുതൽ ഇന്നുവരേയും ഏകരാഷ്ട്രീയ പാർട്ടിയും രണ്ടു പ്രസിഡന്റുമാരുമാണ് ഭരണം നടത്തിവരുന്നത്. എന്നാൽ 2002 ഡിസംബർ 27-ാം തീയതി നടന്ന പൊതു തെരഞ്ഞെടുപ്പിൽ ഭരണപക്ഷത്തെ ഭൂരിപക്ഷം ആളുകൾ ചേർന്ന് പ്രതിപക്ഷരാഷ്ട്രീയ പാർട്ടി ഉണ്ടാക്കി മത്സരിച്ചു.

റെയിൽവേ പണിക്കായി ഇൻഡ്യയിൽ നിന്നും ബ്രിട്ടീഷുകാർ കൊണ്ടുവന്ന ന്യൂനപക്ഷമായ ഇൻഡ്യാക്കാരുടെ നിയന്ത്രണത്തിലാണ് ഇന്ന് ഈ രാജ്യത്തിലെ സ്വത്തിന്റെ സിംഹഭാഗവും അതുകൊണ്ട് രാജ്യത്തിന്റെ സമസ്തമേ

ശേഷം 26-ാം പേജിൽ

# മദ്ധ്യതിരുവിതാംകൂർ ഓർത്ത

## 2003 ഫെബ്രുവരി 7 മുതൽ 13 വരെ; സ്ഥലം:



പ. കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് II



തുമ്പമൺ ഭദ്രാസനാധിപൻ അഭി. ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ

*ചിന്താവിഷയം:-*
**ഉണർന്നിരിപ്പിൻ വിശ്വാസത്തിൽ നിലനിൽപ്പിൻ**
**1 കൊരി. 16:17**

### പ്രധാന ദിവസങ്ങളിലെ പരിപാടികൾ

| | | |
|---|---|---|
| ഫെബ്രു. 7 വെള്ളി | | |
| | 10 a.m. | ഒരുക്ക ധ്യാനം |
| | 2.00 p.m. | വനിതാ സമ്മേളനം |
| ഫെബ്രു. 8 ശനി | | |
| | 9.30 a.m. | ധ്യാനയോഗം |
| ഫെബ്രു. 9 ഞായർ | | |
| | 8 a.m. | വി. അഞ്ചിന്മേൽ കുർബാന |
| | 10.30 a.m. | ബാലികാ ബാല സംഗമം |
| | 7.15 p.m. | പ്രസംഗം |
| ഫെബ്രു. 10 തിങ്കൾ | | |
| | 10 a.m. | ധ്യാനം |
| | 7.15 p.m. | പ്രസംഗം |
| ഫെബ്രു. 11 ചൊവ്വ (നടുനോമ്പ്) | | |
| | 9.30 a.m. | സുവിശേഷയോഗം, പ്രസംഗം, |
| | 2 p.m. | പ്രസംഗം |
| | 3 p.m. | സൗഖ്യദാന മദ്ധ്യസ്ഥപ്രാർത്ഥന |
| | 7.15 p.m. | പ്രസംഗം |
| ഫെബ്രു. 12 ബുധൻ | | |
| | 10 a.m. | ധ്യാനം |
| | 11 a.m. | വി. കുർബ്ബാന |
| | 7.30 p.m. | പ്രസംഗം |

# 86 വർഷം പിന്നിടുന്ന കൺവൻഷൻ

**പി. ഐ. മാത്യു (റോയി) ട്രസ്റ്റി & സഭാ മാനേജിംഗ് കമ്മറ്റി അംഗം)**

ഓർത്തഡോക്സ് വിശ്വാസത്തിനെതിരേ ആഞ്ഞടിച്ച നവീകരണ, പുനരൈക്യ പ്രസ്ഥാനങ്ങളെ തടയുവാനും, സഭയെ ഉറപ്പിച്ചു നിർത്താനും അതിലെ അംഗങ്ങളുടെ വിശ്വാസത്തെ ദൃഢപ്പെടുത്തുവാനും മാക്കാംകുന്ന്, ഓമല്ലൂർ, കൈപ്പട്ടൂർ, വാഴമുട്ടം, കുമ്പഴ, കാരൂർ, വകയാർ, മണ്ണാരക്കുളഞ്ഞി, കടമ്മനിട്ട, കുരീലയ്യം, മല്ലശ്ശേരി, പ്രക്കാനം, മുള്ളനിക്കാട്, കിഴവള്ളൂർ, ളാക്കൂർ, കോന്നി, മൈലപ്രാ, അട്ടച്ചാക്കൽ മുതലായ സ്ഥലങ്ങളിലെ വൈദീകരും, അത്മായ നേതാക്കന്മാരും 1093 മകരം 8-ാം തീയതി മാർ സ്തേഫാനോസ് സഹദായുടെ പെരുനാൾ ദിവസം മാക്കാംകുന്നു പള്ളിയിൽ യോഗം ചേർന്ന് "മദ്ധ്യതിരുവിതാംകൂർ സിറിയൻ കൺവൻഷൻ" എന്ന പേരിൽ ഒരു പ്രസ്ഥാനം ആരംഭിച്ചു.

സുവിശേഷ ഘോഷണത്തിനും, സഭയുടെ വിശ്വാസാചാരങ്ങൾ പഠിപ്പിക്കുന്നതിനും തുല്യ പ്രാധാന്യം നൽകുന്ന ഈ കൺവൻഷനിൽ മദ്ധ്യതിരുവിതാംകൂറിന്റെ വിവിധ ഭാഗങ്ങളിൽ നിന്ന് മൂന്നു നോമ്പു ദിവസങ്ങളിൽ അനേകായിരങ്ങൾ എത്തിയിരുന്നു. സഭയുടെ പൊതുവേദിയായി കരുതിയിരുന്ന കൺവൻഷൻ സഭയെ ആകമാനം ബാധിച്ചിട്ടുള്ള പല പ്രഖ്യാപനങ്ങൾക്കും സാക്ഷ്യം വഹിച്ചിട്ടുണ്ട്. ആദ്ധ്യാത്മിക, സാമൂഹ്യ, വിദ്യാഭ്യാസ മണ്ഡലങ്ങളിൽ തുമ്പമൺ മെത്രാസനം കൈവരിച്ചിട്ടുള്ള എല്ലാ നേട്ടങ്ങൾക്കും കാരണം ഈ കൺവൻഷനാണ്.

കൺവൻഷന്റെ ഒന്നാമത്തെ യോഗം നി.വ.ദി. ശ്രീ. ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ സാന്നിധ്യത്തിൽ 1918 കുംഭമാസം 10-ാം തീയതി വ്യാഴാഴ്ച മുതൽ ഞായറാഴ്ച വരെ മാക്കാംകുന്നുപള്ളിയുടെ സമീപം തയ്യാറാക്കിയ പന്തലിൽ നടത്തി. സാധു സുന്ദർസിംഗ് മാക്കാംകുന്ന് കൺവൻഷനിൽ പ്രസംഗിച്ചു എന്നത് പ്രത്യേകം സ്മരണീയമാണ്.

പ്രഥമയോഗത്തിൽ അദ്ധ്യക്ഷനായിരുന്ന മാർ ഗ്രീഗോറിയോസ് (വലിയബാവ) വട്ടശ്ശേരിൽ മാർ ദിവന്നാസിയോസ്, ബഥനിയുടെ മാർ ഈവാനിയോസ്, വാളക്കുഴിയിൽ മാർ സേവേറിയോസ്, പുത്തൻകാവ് മാർ പീലക്സീനോസ്, തോമസ് മാർ ദിവന്നാസ്യോസ്, പാമ്പാടി മാർ ഗ്രിഗോറിയോസ്, പത്രോസ് മാർ ഒസ്താത്തിയോസ്, ഔഗേൻ മാർ തീമോത്തിയോസ്, ദാനിയേൽ മാർ പീലക്സീനോസ് എന്നീ തിരുമേനിമാരുടെ പേരുകൾ കൺവൻഷൻ ചരിത്രത്തിൽ ഏറ്റവും പ്രാധാന്യം അർഹിക്കുന്നു.

കൺവൻഷന്റെ ദ്വിതീയ യോഗം 1919 മകരം 26-നു ശനിയാഴ്ച മുതൽ കുംഭം 1-നു വരെ മാക്കാംകുന്നു പന്തലിൽ നടത്തപ്പെട്ടു. മൂന്നാമതു സമ്മേളനം കൈപ്പട്ടൂരിൽ വച്ച് 1920 കുംഭമാസത്തിലും, നാലാമതു സമ്മേളനം 1921 കുംഭം 8 മുതൽ 12 വരെ മാക്കാംകുന്നിലും നടന്നു. അഞ്ചാമതു യോഗം മുതൽ എല്ലാ വർഷവും മൂന്നു നോമ്പിന്റെ ദിവസങ്ങളിൽ ആണു നടന്നു വരുന്നത് പുത്തൻകാവ് മാർ

# ഡോക്സ് കൺവൻഷൻ

## സെ. സ്റ്റീഫൻസ് കത്തീഡ്രൽ മൈതാനം

## ഉണർന്നിരിപ്പീൻ വിശ്വാസത്തിൽ നിലനിൽപ്പീൻ

**ഫാ. സഖറിയാ സാമുവേൽ (വികാരി, സെ. സ്റ്റീഫൻസ് കത്തീഡ്രൽ)**

ഒന്നാം നൂറ്റാണ്ടിലെ സഭ പാവപ്പെട്ടവരുടെ ഒരു സമൂഹമായിരുന്നു. പൗലോസ് ശ്ലീഹാ പല സ്ഥലങ്ങളിലും ദൈവ വചനം അറിയിച്ചു. സമൂഹത്തിന്റെ നേർധാരയിൽ നിന്നും തള്ളപ്പെട്ട അധഃകൃതരുടേയും, അനാഥരുടെയും ഇടയിൽ അദ്ദേഹം ക്രിസ്തുവിനെക്കുറിച്ച് പ്രസംഗിച്ചു. ദമസ്ക്കോസിന്റെ പടിവാതിലിൽ നിന്നും, ശൗൽ കേട്ട ശബ്ദം "നീ എന്നെ ഉപദ്രവിക്കുന്നതെന്ത്, ഇനിയും ഞാൻ നിന്നെ ബുദ്ധിമുട്ടിക്കുകയില്ലെന്നു പറഞ്ഞ് ശൗൽ അവിടെ നിന്നും എഴുന്നേറ്റു പോവുകയല്ലായിരുന്നു. അവൻ കേട്ട ശബ്ദത്തിന് സാക്ഷിയായിത്തീർന്നു. ആ അനുഭവം റോമിലെ കാരാഗൃഹം വരെ പൗലൂസിനെ കൊണ്ടെത്തിച്ചു. ദൈവ വിശ്വാസത്തിന്റെ അതിശ്രേഷ്ഠമായ ഒരു പ്രതിഛായ, പൗലോസ് ശ്ലീഹ തന്റെ ജീവിതമാകുന്ന നിറക്കൂട്ടുകൊണ്ട് വരച്ചു കാണിക്കുന്നു.

വിശ്വാസം, എങ്ങനെ ഉണ്ടാകുന്നു? എന്താണ് വിശ്വാസത്തിന്റെ അടിസ്ഥാനം? യേശു ക്രിസ്തു ഉയർത്തെഴുന്നേറ്റു. മരണത്തെ തോൽപ്പിച്ച കർത്താവ് ഇന്നും ജീവിക്കുന്നു. ഇതായിരിക്കണം വിശ്വാസത്തിന്റെ അടിസ്ഥാനം. കർത്താവിന്റെ പരസ്യ ശുശ്രൂഷയിൽ കൂടെ ഉണ്ടായിരുന്ന ശിഷ്യന്മാർ, ഗത്സമനാ തോട്ടത്തിൽ വെച്ച് ഭയന്നോടുകയാണ്. അവനോടുകൂടി മരിക്കുവാൻ പോകാം എന്നു പറഞ്ഞ തോമ്മാശ്ലീഹായും. കർത്താവേ നിന്നോടുകൂടി മരിക്കുവാനും, തടവിലാകുവാനും ഞാൻ തയ്യാറാണെന്നു പറഞ്ഞ പത്രോസ് ശ്ലീഹായും അവനെ തള്ളിപ്പറഞ്ഞ് ഒളിച്ചോടുന്നു. കാരണം മശിഹാ സ്ഥാപിക്കുന്ന രാജ്യത്തിലെ ഭൗതീക അധികാരങ്ങളായിരുന്നു അവരെ ആദ്യം സ്വാധീനിച്ചിരുന്നത്.

കഷ്ടതയും, ദുഃഖവും, പ്രതിസന്ധിയും രോഗവും ഒക്കെയുണ്ട്. എന്നാൽ ഇതിന്റെയെല്ലാം നടുവിൽ യേശു ജീവിക്കുന്നു. ഇതാണ് ഭക്തിയുടെ, വിശ്വാസത്തിന്റെ അടിസ്ഥാനം. ഹോറേബു പർവ്വതത്തിൽ കത്തുന്ന അഗ്നിയിൽ മോശ ദൈവത്തിന്റെ ശബ്ദം കേട്ടു. തീ കത്തിയിട്ടും മുൾപ്പടർപ്പ് വെന്തുപോയില്ല. ജീവിതത്തിൽ കഷ്ടങ്ങളും ഭാരങ്ങളും പ്രയാസങ്ങളും ഒക്കെയുണ്ട്. സഹിക്കുവാൻ ദൈവം ശക്തി നൽകുമെന്ന് ഉറച്ചു വിശ്വസിക്കുക. ഇന്നു കാണുന്ന വിശ്വാസവും ഭക്തിയും കഷ്ടതയെ ഇല്ലാതാക്കുവാനുള്ളതാണ്. എവിടെപ്പോയാലും വേണ്ടില്ല, രക്ഷപ്പെടണം. വികലമാക്കപ്പെടുന്ന വിശ്വാസത്തിന്റെ അളവുകോൽ എന്നു പഠിപ്പിക്കുന്ന വിഭാഗങ്ങൾ പനപോലെ തഴച്ചു വളരുന്ന ഒരു കാലഘട്ടത്തിൽ സഭയുടെ മക്കൾക്ക് ശ്രേഷ്ഠമായ ഒരു ദൗത്യമില്ലേ? ഒരു സ്വയ വിമർശനത്തിന് നമ്മെ വിധേയരാക്കാം.

നവീകരണത്തിന്റെ കൊടുങ്കാറ്റ് ആഞ്ഞു വീശിയപ്പോൾ, പൂർവ്വപിതാക്കന്മാർ മദ്ധ്യതിരുവിതാംകൂറിൽ വിശ്വാസത്തിന്റെ കോട്ടകൾ പടുത്തുയർത്തി. വേദനകളുടെ നടുവിൽ അവർ പ്രിയംവെച്ചവനിലേക്ക് നോക്കി ആശ്വസിച്ചു. വിശ്വാസമെന്നതോ ആശിക്കുന്നതിന്റെ ഉറപ്പും കാണാത്ത കാര്യങ്ങളുടെ നിശ്ചയവും ആണെന്ന ദൈവവചനം ഉദ്ഘോഷിക്കപ്പെട്ടു. ഇന്നു നാം ഉറങ്ങുകയാണോ? നോമ്പും, പ്രാർത്ഥനയും, ഉപവാസവും മറന്ന് നാം തളർന്നുറങ്ങുകയല്ലെ? പാടില്ല, നാം ഉണരണം, ശക്തി ധരിക്കണം, അരകൾ മുറുക്കണം, വളരെ ദൂരം നമുക്ക് താണ്ടുവാനുണ്ട്.

86-ാമത് കൺവൻഷൻ നൽകുന്ന സന്ദേശം ആത്മാർത്ഥമായി സ്വീകരിച്ച് മുന്നേറാം. ഇവിടെ നമുക്ക് സ്ഥിരമായ വാസസ്ഥലമില്ല. നാം കേവലം സഞ്ചാരികളാണ്. ഈ അപകട യാത്രയിൽ യോർദ്ദാന്റെ തീരത്താണു നാം. സ്വസ്ഥമായി കനാനിൽ പ്രവേശിക്കുവാൻ കഴിയുമോ. എന്താണ് നമ്മുടെ ഉത്തരം? കണ്ണിൽ നിന്നും വറ്റാത്ത നീരുറവ തുറന്ന നിനുവാ നമ്മെ മാടി വിളിക്കുന്നു. വീണ്ടെടുക്കപ്പെടുവാൻ കുറുക്കുവഴികളില്ല. ഉണർന്നിരുന്ന്, വിശ്വാസത്തിൽ നിലനിന്നുകൊണ്ട് ഉപവസിച്ച്, പ്രാർത്ഥിക്കാം.

---

പീലക്സീനോസ് മെത്രാപ്പോലീത്തായുടെ കാലം മുതൽ ഭദ്രാസനാടിസ്ഥാനത്തിൽ കൺവൻഷൻ നടന്നുവന്നിരുന്നു. 1960 മുതൽ മാക്കാംകുന്നു കത്തീഡ്രൽ, കൺവൻഷന്റെ ചുമലതല ഏറ്റെടുത്തു നടത്തുന്നു.

പത്തനംതിട്ടയിലെ, കാതോലിക്കേറ്റ് ഹൈസ്ക്കൂൾ, കാതോലിക്കേറ്റ് കോളജ് എന്നീ സ്ഥാപനങ്ങളും കരിക്കുളം, പുത്തൻപീടിക, കരിമ്പനാക്കുഴി, തോട്ടുപുറം തുടങ്ങിയ സ്ഥലങ്ങളിൽ ഇന്നു കാണുന്ന പുതു ക്രിസ്ത്യൻ സഭകൾ എന്നിവയും മാക്കാംകുന്ന് കൺവൻഷന്റെ നേട്ടങ്ങളാണ്. മദ്ധ്യതിരുവിതാംകൂർ പ്രദേശത്തുള്ള ആളുകളെ സത്യവിശ്വാസത്തിൽ ഉറപ്പിച്ചു നിർത്തുന്നതിനും സഭയോടും, വിശ്വാസത്തോടും കൂറും സഭാപിതാക്കന്മാരോട് ബഹുമാനവും സ്നേഹവും ഉള്ള ഒരു ജന സമൂഹത്തെ വളർത്തിയെടുക്കുന്നതിന് ഈ കൺവൻഷൻ സഹായകമായി തീർന്നിട്ടുണ്ട്.

സ്ലീബാ ദാസ സമൂഹം, വിവാഹ സഹായ പദ്ധതി, ഭവനദാന പദ്ധതി, തുടങ്ങിയവയ്ക്ക് കാലാകാലങ്ങളിൽ കൺവൻഷനിൽ നിന്ന് സാമ്പത്തിക സഹായങ്ങൾ നൽകിയിട്ടുണ്ട്.

അഞ്ചിന്മേൽ കുർബാന, ധ്യാന സുവിശേഷയോഗങ്ങൾ, സൗഖ്യ ദാന മദ്ധ്യസ്ഥ പ്രാർത്ഥന, ആദ്ധ്യാത്മിക സംഘടനാ സമ്മേളനങ്ങൾ, സമൂഹ പ്രാർത്ഥന കൗൺസലിംഗ് എന്നിവയും ഈ വർഷത്തെ കൺവൻഷന് ക്രമീകരിച്ചിട്ടുണ്ട്.



# ബാലസഭ



## നടവഴികൾ...

### പിഴച്ചുപോയ ജന്തു സ്നേഹം

നാലാം ക്ലാസ്സിന്റെ കോലായിൽ വലിയ ബഹളം കേട്ട് ഹെഡ്മാഷ് പുറത്തിറങ്ങി നോക്കി. ഒരു പൂച്ചക്കുഞ്ഞിനു ചുറ്റും നിന്ന് കുട്ടികൾ കൂവിവിളിക്കുകയാണ്.

"എടുത്തുകൊണ്ടു കളയെടാ പാവത്തിനെ ഉപദ്രവിക്കാതെ" സാർ അലറിപ്പറഞ്ഞു.

കുട്ടികൾ സാറിന്റെ ഒച്ചകേട്ട് പലവഴിക്ക് തിരിഞ്ഞു അതിൽ പൂച്ചക്കുഞ്ഞിനെ കഴുത്തിൻ മുകളിലെ തൊലിയിൽ മൃദുവായി തൂക്കിയെടുത്ത് ഇടുങ്ങിയ സ്കൂൾ ചുവരിനടുത്തുള്ള മൺപൊത്തിൽ വച്ചു. ബെല്ലടിച്ചു ക്ലാസ്സുകൾ തുടർന്നു. എന്തു രസമാണീ കരിമ്പൂച്ചക്കുട്ടിയെ കാണാൻ, സ്കൂൾ ബസിന്റെ പിൻ സീറ്റിലിരുന്നു അവൻ ചിന്തിച്ചു. അവന്റെ മടിയിലിരുന്ന വലിയ സ്കൂൾ ബാഗിന്റെ പിന്നിലിരുന്ന് പൂച്ചക്കുഞ്ഞ് ചെറുതായൊന്നനങ്ങി. അതിന്. ശ്വസിക്കാനായി ചെറുതായി തുറന്നിട്ട സിബ്ബിനിടയിലൂടെ കറുത്ത രോമങ്ങൾ തിളങ്ങിക്കണ്ടു. ഇതിനെക്കാണുമ്പോൾ മമ്മിക്ക് ഭയങ്കര സന്തോഷമാവും. സാധാരണ പൂച്ചയേയും, പട്ടിയേയും, കോഴിയേയുമൊക്കെ കല്ലെറിയുന്ന മമ്മി എത്ര തന്നെ വഴക്കു പറഞ്ഞിട്ടുണ്ട് അനിൽ ചിന്തിച്ചു.

റോഡുവക്കിലുള്ള 'അനിൽ ഭവന'ത്തിനു മുന്നിൽ വണ്ടി ബ്രേക്കിട്ടു നിർത്തി അവൻ ചാടിയിറങ്ങി.

"മമ്മിക്കൊരു സാമാനമുണ്ട് എന്റെ ബാഗിന്റെ പിന്നറയൊന്നു തുറന്നു നോക്കിക്കേ" ഡൈനിംഗ് ടേബിളിനു മുകളിൽ ബാഗ് വച്ച ശേഷം അവൻ റൂമിലേക്ക് കുളിക്കാൻ കയറി. കുളികഴിഞ്ഞു തലതോർത്തിക്കൊണ്ട് കാപ്പി കുടിക്കാൻ ഭക്ഷണമുറിയിലെത്തിയപ്പോൾ പതിവിനു വിപരീതമായി മേശപ്പുറം ശൂന്യം.

"മമ്മീ ഒന്നുമില്ലേ"... അവൻ നീട്ടി വിളിച്ചു "ഉണ്ട്" മമ്മി പുറത്തിറങ്ങി വന്നു മുഖത്ത് പതിവില്ലാത്ത ഗൗരവം. "ആദ്യം നിന്റെ പൂച്ചയെ ഇട്ട ബാഗ് കഴുകണം. രണ്ടാമത് ഒന്നൂടെ കുളിക്കണം, പൂച്ചയെ നാളെ ഞാൻ കളഞ്ഞോളാം, എന്നിട്ടാകട്ടെ ഭക്ഷണം. ഇങ്ങനെയാണോ ജന്തുക്കളെ സ്നേഹിക്കുന്നത്? മമ്മിയുടെ മുഖം ചുവന്നു.

"രക്ഷയില്ലാ....." അവൻ ബാഗെടുത്തു നടക്കുന്നതിനിടയിൽ പിന്നറ തുറന്നു നോക്കി ങ്ഹും! അനിൽ മൂക്കു ചുളിച്ചു. പാവത്തേപ്പോലെയിരുന്നവൻ തന്റെ ബാഗിന്റെ പിന്നറയിൽ മലമൂത്രവിസർജനം നടത്തിയിരിക്കുന്നു. സ്കൂൾ ബാഗുമായി ബാത്ത്റൂമിലേക്ക് നടക്കുമ്പോൾ ടൈനിംഗ് ടേബിളിന്റെ അടിയിൽ മ്യവ്യു... ശബ്ദം കേട്ട് ദേഷ്യത്തോടെ തിരിഞ്ഞു നോക്കി.... "ചുമ്മാതാണോ നിന്നെയൊക്കെ ഞാൻ.... സ്നേഹിക്കാത്തത്. അനുഭവിച്ചോ" അവൻ മുഖം പുളിച്ചു നടന്നു നീങ്ങി.

പ്രിയപ്പെട്ട കൊച്ചുകൂട്ടുകാരേ,

എല്ലാവരും വാർഷിക പരീക്ഷയ്ക്കു വേണ്ടി ഒരുങ്ങുകയാണല്ലോ. ഇനിയുള്ള സമയം ശരിയായ വിധത്തിൽ ഉപയോഗിച്ചെങ്കിൽ മാത്രമെ ഉന്നതവിജയം നേടാൻ സാധിക്കുകയുള്ളു. പത്താം ക്ലാസ്സിൽ പരീക്ഷയെഴുതുന്നവർ പ്രത്യേകം ശ്രദ്ധിക്കണം. ഇത് നിങ്ങളുടെ ജീവിതത്തിലെ ഒരു വഴിത്തിരിവാണ്. കഴിഞ്ഞ വർഷം ചേട്ടൻ ഓർപ്പിച്ചതുപോലെ പരീക്ഷയ്ക്ക് ജയിക്കാൻ തെറ്റായ മാർഗ്ഗങ്ങൾ ഒന്നും സ്വീകരിക്കരുത്. നല്ലതുപോലെ പഠിക്കുക, നല്ലതുപോലെ പരീക്ഷയെഴുതുക, വിജയം ഉറപ്പ്.

കഴിഞ്ഞ ലക്കത്തിൽ ചേട്ടൻ ആത്മഹത്യയുടെ ദൂഷ്യഫലങ്ങളെക്കുറിച്ച് പറഞ്ഞല്ലോ. ഈ പ്രാവശ്യം കുട്ടികളുടെയിടയിൽ പടർന്നു പിടിക്കുന്ന വേറൊരു ദുശീലത്തെക്കുറിച്ച് പറയാം. നിങ്ങൾക്കറിയാമല്ലോ മദ്യപാനം എന്നത് ഒരു രോഗമാണ്. സമൂഹത്തിൽ പടർന്നു പിടിക്കുന്ന ഒരു മാരകരോഗം. മദ്യപിക്കുന്ന വ്യക്തികളോട് നമുക്ക് ദേഷ്യവും വെറുപ്പും സഹതാപവും ഒക്കെയുണ്ടാകും. മദ്യപിക്കുന്നവരോട് ലോകത്തിനു മുഴുവൻ വെറുപ്പാണ്. ഇങ്ങനെയൊക്കെയാണെങ്കിലും മദ്യപാനവും പുകവലിയും ഇന്ന് കുട്ടികളുടെയിടയിലേക്ക് വളർന്നിരിക്കയാണ്. അല്പം മദ്യപിക്കുന്നത് ഒരു ഫാഷനായിട്ട് കരുതുന്ന കുട്ടികളുടെ എണ്ണം വർദ്ധിക്കയാണ്. ഒരു രസത്തിനുവേണ്ടി പുകവലി തുടങ്ങിയിട്ട് അത് നിർത്താനാകതെ വിഷമിക്കുന്നവരുടെ എണ്ണവും കൂടുകയാണ്. കൂട്ടുകാരേ! ശരീരം ദൈവത്തിന്റെ ദാനമാണ്. അതു നശിപ്പിക്കുന്നവനെ ദൈവം നശിപ്പിക്കും. നമ്മൾ കൊച്ചുകുട്ടികളായിരിക്കുമ്പോൾത്തന്നെ ഒരു നല്ല തീരുമാനം എടുക്കണം. "ഞാൻ ഇതുപോലെയുള്ള വിഷം കഴിച്ച് എന്റെ ജീവിതത്തെ നശിപ്പിക്കില്ല." അങ്ങനെ തീരുമാനിച്ചു ജീവിച്ചാൽ എന്തു നല്ല ഒരു ഭാവി ജീവിതം നമുക്കുണ്ടാകും. നിങ്ങൾക്കറിയാമോ വെറും അഞ്ചോ ആറോ രൂപ മുതൽമുടക്കുള്ള മദ്യമാണ് മനുഷ്യൻ അമ്പതും നൂറും രൂപയ്ക്ക് വാങ്ങി കുടിച്ചിട്ട് ബോധം നശിച്ച് മൃഗങ്ങളേക്കാളും കഷ്ടമായി ജീവിക്കുന്നത്. മദ്യപാനത്തെ ലോകത്തിലെ എല്ലാ മതങ്ങളും വെറുക്കുന്നുണ്ട്. പുകവലി കാരണം ക്യാൻസർ എന്ന രോഗം പിടിപെടുന്നുണ്ട്. മഹാനായ ഒരു മനുഷ്യൻ പറഞ്ഞത് മദ്യപിക്കുന്നവർ പിശാചിനെയാണ് സ്വീകരിക്കുന്നതെന്നാണ്. സ്കൂളുകളിലും കോളേജുകളിലും ഈ ദുശീലങ്ങൾ പടർത്തുന്നതിനുവേണ്ടി ചില സംഘങ്ങൾതന്നെ പ്രവർത്തിക്കുന്നുണ്ട്. അവരെ തിരിച്ചറിയാൻ നമുക്കു സാധിക്കണം. നമ്മുടെ മനോഹരമായ ജീവിതത്തെ സാത്താനു വിട്ടുകൊടുക്കരുത്. നമ്മൾ യേശു അപ്പച്ചന്റെ മക്കളാണ്. അല്ലാതെ സാത്താന്റെയല്ല, "ചൊട്ടയിലെ ശീലം ചുടലവരെ"യെന്നാണല്ലോ പഴമൊഴി. അതെ, നമുക്ക് മദ്യപാനവും പുകവലിയുമൊന്നുമില്ലാത്ത ഒരു ജീവിതം നയിക്കാം. അതിന് ക്രിസ്തുവിന്റെ ശരീര രക്തങ്ങൾ നമുക്ക് ശക്തിയേകട്ടെ. എല്ലാവർക്കും ചേട്ടന്റെ വിജയാശംസകൾ നേർന്നുകൊണ്ട്

സ്നേഹപൂർവ്വം ചേട്ടൻ

ബാഗിന്റെ പിന്നറയിൽ മലമൂത്രവിസർജനം നടത്തിയിരിക്കുന്നു. സ്ക്കൂൾ ബാഗുമായി ബാത്ത്റൂമിലേക്ക് നടക്കുമ്പോൾ ഡൈനിംഗ് ടേബിളിന്റെ അടിയിൽ മ്യവൂ... ശബ്ദം കേട്ട് ദേഷ്യത്തോടെ തിരിഞ്ഞു നോക്കി.... "ചുമ്മാതാണോ നിന്നെയൊക്കെ ഞാൻ.... സ്നേഹിക്കാത്തത്. അനുഭവിച്ചോ" അവൻ മുഖം ചുളിച്ചു നടന്നു നീങ്ങി.

തോമസ് പി. കൊട്ടാരക്കര

മൊഴി. അതെ, നമുക്ക് മദ്യപാനവും പുകവലിയുമൊന്നുമില്ലാത്ത ഒരു ജീവിതം നയിക്കാം. അതിന് ക്രിസ്തുവിന്റെ ശരീര രക്തങ്ങൾ നമുക്ക് ശക്തിയേകട്ടെ. എല്ലാവർക്കും ചേട്ടന്റെ വിജയാശംസകൾ നേർന്നുകൊണ്ട്

സ്നേഹപൂർവ്വം

നിങ്ങളുടെ എബിച്ചേട്ടൻ.





## ബുദ്ധിമാൻ




## നുറുങ്ങു കവിത

സുന്ദരിയാകും മണവാട്ടി
യേശുവിന്റെ മണവാട്ടി
പൊന്നും പണവും നൽകാതെ
വധുവായ്ത്തീർന്നൊരു മണവാട്ടി

പേരതുകേട്ടോ സോദരരേ
ഓർത്തഡോക്സാം സത്യസഭ
നാളതുകൂടി കേട്ടോളൂ.
ക്രിസ്തു വർഷം 52

*ബ്രദർ. യോഹന്നാൻ, പോണ്ടങ്കരി*

## വചനപാത...

"അപ്പത്തിനായുള്ള വിശപ്പല്ല, വെള്ളത്തിനായുള്ള ദാഹമല്ല ദൈവവചനം കേൾക്കേണ്ടതുള്ള വിശപ്പു തന്നെ"

ആമോ. 8:11

## പദപ്രശ്നം

വലത്തോട്ട്

1. ദൈവപുത്രനാണ്...................(2)
2. കുരുത്തോലകൾ ഉയർത്തി ജനങ്ങൾ യേശുവിന്.........................പാടി (3)
3. വചനമെന്ന......................കുടിക്കണം (1 പത്രോ. 2:1) (2)

താഴോട്ട്

4. ബാറക്മോറിനു ശേഷം അച്ചൻ ഇത് പറയാറുണ്ട് (4)
5. കർത്താവിന്റെ ശബ്ദം മൂന്നു തവണ കേട്ട ബാലൻ (4)

[Crossword grid with cells numbered 1, 2, 3, 4, 5]

## കൂട്ടുകാരുടെ രചനകൾ



മെറിൻ വർഗീസ്
വടക്കടത്ത്



സൗമ്യ ജോൺസൺ
കണ്ടത്തിൽ

6[TH] DEATH ANNIVERSARY

22.02.2003



## MR. K.I. THOMAS

*Bhopal*

*നിന്റെ മഹത്വമുദിക്കുന്നാൾ*
*നിൽക്കണമിവൻ വലഭാഗത്തിൽ*

*Inserted by:-*

**MRS. THOMAS**

**Plot No. 49, Mahabali Nagar, Netaji Housing -Soceity, Kolar Road, Bhopal-462016**

*For Favours Received*








**MR. VARGHESE & FAMILY**

**JABALPUR**

## മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്



**Dr. George Thomas**
**Dr. Grace George**
**Gem & Greg**
*South Africa*

# C.O.I.K. - അറിയാമെങ്കിൽ മാത്രം അഭിപ്രായം പറയുക

അറിയാൻ പാടില്ലാത്ത കാര്യങ്ങളെക്കുറിച്ച് ആധികാരികമായി പറയാനുള്ള കഴിവ് ചിലർക്കുണ്ട്. ഒന്നിനെക്കുറിച്ചും ഗൗരവമായി പഠിക്കുകയോ, ചിന്തിക്കുകയോ ചെയ്യാതെ അഭിപ്രായങ്ങൾ തട്ടിവിടുകയാണ് അവരുടെ സ്വഭാവം. തെറ്റിദ്ധാരണകൾ പരത്താനും വ്യക്തിബന്ധങ്ങൾ തകർക്കാനും മാത്രമേ ഇതിനു കഴിയൂ എന്നവർ ചിന്തിക്കുന്നില്ല. കേട്ടുകേൾവിയോ ഊഹാപോഹങ്ങളോ മാത്രമാണ് അവരുടെ ഇത്തരം പ്രസ്താവനകളുടെ ആധാരം. സഭയിലും സമൂഹത്തിലും ഉള്ള പല പ്രശ്നങ്ങളുടേയും കാരണം ഇത്തരക്കാരുടെ സംഖ്യ വർദ്ധിച്ചുവരുന്നു എന്നുള്ളതാണ്. അധികാരസ്ഥാനത്തും നേതൃസ്ഥാനത്തും ഇരിക്കുന്നവർ അടിസ്ഥാനരഹിതമായ കാര്യങ്ങൾ പറയുമ്പോൾ ഒരു രാജ്യത്തിന്റെ മുമ്പോട്ടുള്ള പുരോഗതി പിന്നോട്ട് വലിക്കപ്പെടും. ചിലപ്പോഴൊക്കെ ചരിത്രത്തിന്റെ ഗതിയെത്തന്നെ മാറ്റി മറിച്ചെന്നു വരാം.

സുപ്രീം കോടതി മുൻ ജഡ്ജിയായിരുന്ന ബഹു. കെ. റ്റി. തോമസ് അടുത്തകാലത്ത് വിനയാന്വീതനായി വെളിപ്പെടുത്തിയ ഒരു രഹസ്യം ഇതിനുദാഹരണമാണ്. 1957-ൽ കേരളം ഭരിച്ച കമ്മ്യൂണിസ്റ്റ് ഗവൺമെന്റിലെ വിദ്യാഭ്യാസ മന്ത്രിയായിരുന്ന ജോസഫ് മുണ്ടശ്ശേരി കൊണ്ടുവന്ന വിദ്യാഭ്യാസബിൽ അന്ന് കേരളത്തിൽ വലിയ ഒച്ചപ്പാടുകൾ ഉണ്ടാക്കി. പലരും ബില്ലിനെ നഖഃശിഖാന്തം എതിർത്തു. ബഹുജനപ്രക്ഷോഭങ്ങൾ സംഘടിപ്പിക്കപ്പെട്ടു. ബില്ലിനെ എതിർത്തവരിൽ ഒരാളായിരുന്നു ബഹു. കെ. റ്റി. തോമസ്. അടുത്ത കാലത്ത് തൃശ്ശൂരിൽ സംഘടിപ്പിച്ച മുണ്ടശ്ശേരിയുടെ 25-ാം ചരമദിനാനുസ്മരണ സമ്മേളനത്തിൽ മുഖ്യപ്രഭാഷണം നടത്തിക്കൊണ്ട് ജസ്റ്റിസ് കെ. റ്റി. തോമസ് തനിക്കു പറ്റിയ തെറ്റിനെക്കുറിച്ച് ഇങ്ങനെ പറഞ്ഞു."1957-ലെ വിദ്യാഭ്യാസ ബില്ലിനെ എതിർത്തവരിൽപ്പെടുന്ന ഒരാളാണ് ഞാൻ. പക്ഷേ പ്രസ്തുത ബിൽ വായിക്കുകയോ ഒരു ക്ലോസ്സുപോലും മനസ്സിലാക്കുകയോ ചെയ്യാതെ ആണ് ഞാൻ അന്ന് അതിനെ എതിർത്തത്. പിന്നീട് പ്രസ്തുത ബിൽ ശരിയായി പഠിക്കാനുള്ള സാഹചര്യം ഉണ്ടായപ്പോൾ ഒരു കാര്യം എനിക്ക് മനസ്സിലായി, അന്ന് ആ ബിൽ പ്രാബല്യത്തിൽ വന്നിരുന്നുവെങ്കിൽ കേരളത്തിന്റെ വിദ്യാഭ്യാസ പുരോഗതിക്ക് വലിയ ഒരു സംഭാവനയാകുമായിരുന്നു." (Hindu 27th October 2002). തനിക്ക് പറ്റിയ തെറ്റ് സത്യസന്ധമായിത്തന്നെ തുറന്നുപറയുവാനുള്ള വിനയം അദ്ദേഹത്തിനുണ്ടായി. പലർക്കും ഇല്ലാത്തതും അതുതന്നെയാണ്.

COIK എന്നൊരു സാക്ഷേപസംജ്ഞ ഒരു ഇംഗ്ലീഷ് എഴുത്തുകാരൻ ഉപയോഗിക്കുകയുണ്ടായി. Clear Only if Known (COIK) അഥവാ അറിയാമെങ്കിൽ മാത്രമേ അഭിപ്രായം പറയാവൂ എന്നാണിതിനർത്ഥം. നാം വിശ്വസിക്കേണ്ടതും മറ്റൊരാളോട് പറയേണ്ടതുമായ കാര്യങ്ങളെക്കുറിച്ച് വി. വേദപുസ്തകം വ്യക്തമായ മാർഗ്ഗരേഖകൾ നൽകുന്നുണ്ട്. (i) നാം നേരിൽ കണ്ടത്. (ii) നാം നേരിൽ കേട്ടത്. (iii) നാം നേരിൽ തൊട്ടനുഭവിച്ചത്. (iv) അതും അല്ലെങ്കിൽ, വിശ്വസനീയമായി ബുദ്ധിക്ക് വെളിവായത്. അതായത് നമ്മുടെ സ്വന്തം കണ്ണുകൊണ്ട് കണ്ടതും (വെളിപാട് 1:11, 1:17, 1:19), വിശ്വസനീയമായി സ്വന്തം ചെവികൊണ്ട് നേരിൽ കേട്ടതും (വെളിപാട് 1:12), നമ്മുടെ കൈകൊണ്ട് സ്പർശിച്ചറിഞ്ഞതും (യെശയ്യാവ്) ബുദ്ധിക്കും, യുക്തിക്കും നിരക്കുന്നതുമായ (റോമർ-1:19-20) കാര്യങ്ങളെക്കുറിച്ച് മാത്രമേ അഭിപ്രായം പറയാവൂ. കേട്ടുകേൾവി അല്ലെങ്കിൽ എന്നോട് നേരിൽ സംസാരിച്ചത് പറയാം എന്ന് വെളിപാട് പുസ്തകം സമർത്ഥിക്കുന്നു. സഭാപ്രശ്നങ്ങളാൽ കലുഷിതമായ ഈ കാലയളവിൽ വർഗ്ഗീയകലാപം ഉണ്ടാക്കാൻ പാഴ്വാക്കിന്റെ ഒരു തീപ്പൊരി മാത്രം മതി. സഭാകേസ് സംബന്ധിച്ച കോടതി വിധി ഒരുനോക്കു കാണുക പോലും ചെയ്യാത്ത എത്രയോ പേർ അതിന്റെ വിശദാംശങ്ങളെക്കുറിച്ച് ആധികാരികമായി സംസാരിക്കുന്നു.

## ഗുരുജി

ദക്ഷിണാഫ്രിക്കയിൽ 20 വർഷം ജീവിച്ചശേഷം 50-ാമത്തെ വയസ്സിലാണ് ഗാന്ധിജി ഇൻഡ്യയിൽ തിരിച്ചെത്തുന്നത്. ഇൻഡ്യയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി നാടിനെ നയിക്കാൻ ഗാന്ധിജി ഉടൻതന്നെ മുന്നോട്ടിറങ്ങി നേതൃത്വം നൽകണമെന്ന് അന്നത്തെ പ്രമുഖ കോൺഗ്രസ് നേതാക്കളെല്ലാം ഗാന്ധിജിയോട് ആവശ്യപ്പെട്ടു. സാധ്യമല്ല എന്നായിരുന്നു ഗാന്ധിജിയുടെ ആദ്യത്തെ പ്രതികരണം. കാരണം, ബ്രിട്ടനിലും, ദ.ആഫ്രിക്കയിലുമായി അനേകവർഷങ്ങൾ ജീവിച്ച തനിക്ക് ഇൻഡ്യയെക്കുറിച്ച് എന്തറിയാം. പിന്നീടദ്ദേഹം ചെയ്തത് എന്താണ്? മൂന്നാം ക്ലാസ് ട്രെയിൻ ടിക്കറ്റിൽ ഇൻഡ്യ മുവുവൻ യാത്ര ചെയ്ത് ഇൻഡ്യൻ ജനതയെ നേരിൽ കണ്ടും, കേട്ടും, തൊട്ടും അറിയുകയായിരുന്നു. ഏതാണ്ട് ആറ് വർഷത്തോളം ഇൻഡ്യയിലെ ജനങ്ങളുമായുള്ള നിരന്തരമായ സമ്പർക്കത്തിനു ശേഷം 1919-ൽ മാത്രമാണ് സത്യഗ്രഹ സമരം പ്രഖ്യാപിച്ചുകൊണ്ട് നേതൃസ്ഥാനത്തേക്കെത്താൻ ഗാന്ധിജി തയ്യാറായത്. അറിയാൻ പാടില്ലാത്ത ഒരു കാര്യത്തെക്കുറിച്ചും അദ്ദേഹം അഭിപ്രായം പറഞ്ഞിട്ടില്ല. അഭിപ്രായ പ്രകടനങ്ങൾ നടത്തുമ്പോൾ ഗാന്ധിജിയുടെ മാതൃകയാണ് നാം സ്വീകരിക്കേണ്ടത്.

'വ്യാജവർത്തമാനം' പരത്തരുത് (പുറപ്പാട് 23:1) എന്ന് ദൈവം കർശനമായി വിലക്കിയിരിക്കുന്നു. അടിസ്ഥാനരഹിതമായ വാർത്തകളുടെ ഉറവിടം നിങ്ങളല്ലെങ്കിലും അതു പറഞ്ഞു പരത്തുമ്പോൾ അതിന്റെ ഉത്തരവാദിത്വം നിങ്ങൾ സ്വയം ഏറ്റെടുക്കുന്നു. മനുഷ്യജീവിതത്തിൽ ഇത്തരം വാക്കുകൾ കേൾക്കുന്നതിൽ നിന്ന് ഒഴിഞ്ഞുമാറാൻ ബുദ്ധിമുട്ടാണ്, കാരണം, സ്വാദുഭോജനത്തോടാണ് ശലോമോൻ (സദൃശവാക്യങ്ങൾ 18:8) ഇത്തരം വാക്കുകളെ ഉപമിച്ചിരിക്കുന്നത്. ആകർഷകമായ ഒരു ചോക്കലേറ്റ് പായ്ക്കറ്റ് തുറന്നുതിന്നുന്നതിൽ നിന്ന് പിൻവാങ്ങുന്ന ഒരു കുട്ടിയുടെ നിശ്ചയദാർഢ്യത്തോടെ ശരിക്കും അറിഞ്ഞു കൂടാതെ കാര്യങ്ങൾ പറഞ്ഞു പരത്തുന്നതിൽ നിന്ന് സ്വയം ഒഴിഞ്ഞുമാറാനുള്ള മനഃശക്തി വളർത്തി എടുക്കുകയാണ് വേണ്ടത്.

●

ഫാ. പി. എം. സഖറിയ, പള്ളിക്കപ്പറമ്പിൽ

# കർതൃദിന ചിന്തകൾ

## ഫെബ്രുവരി 16
## വാങ്ങിപ്പോയ വൈദികരുടെ ഞായർ
## വി. മത്തായി 24: 42-51

യൽദൊ-ദനഹാ കാലഘട്ടത്തിലുള്ള ഒടുവിലത്തെ രണ്ടു ഞായറാഴ്ചകളിൽ ഒന്ന് വാങ്ങിപ്പോയ ദൈവിക ഗണത്തിന്റെ ഓർമ്മയ്ക്ക് നീക്കി വെയ്ക്കുകയാണ്. മൂന്നു നോമ്പിനു ശേഷം വരുന്ന ആദ്യ ഞായറാണിന്ന്. കാലയവനികയ്ക്കപ്പുറത്തേക്ക് മറയപ്പെട്ട സർവ്വപുരോഹിത ശ്രേഷ്ഠരുടേയും സ്മരണയ്ക്കുമുമ്പിൽ ജീവനോടിരിക്കുന്ന സഭാ മക്കൾ ആദരാഞ്ജലികൾ അർപ്പിക്കുന്ന പുണ്യ സുദിനത്തിലാണ് നാം ഒത്തുകൂടിയിരിക്കുന്നത്.

യേശുവിന്റെ പരസ്യശുശ്രൂഷയുടെ അന്ത്യഘട്ടത്തിൽ നടന്ന സംഭവങ്ങളുടേയും പഠിപ്പിക്കലുകളുടേയും വിവരണമാണ് ഈ അദ്ധ്യായം മുഴുവനും. യുഗാന്ത്യ സംഭവങ്ങളെ കുറിച്ചുള്ള സംവാദം. യഹൂദന്മാർക്ക് വളരെ ചിരപരിചിതമായ ഒരു സംഭവമാണ് ഇവിടെ പ്രതിപാദിക്കുന്നത്. യജമാനന്റെ ഇഷ്ടം അറിഞ്ഞ് എപ്പോഴും ഒരുക്കത്തോടുകൂടി ഇരിക്കുന്ന ദാസനാണ് ബുദ്ധിമാൻ. വിശ്വസ്തനും ബുദ്ധിമാനുമായ ദാസൻ-എന്ന് ഈ ഉപമയിൽ പറഞ്ഞിരിക്കുന്നത് വി. ശ്ലീഹന്മാരും അവരുടെ പിൻഗാമികളായി സഭയിൽ അധികാര സ്ഥാനങ്ങൾ വഹിക്കുന്നവരുമാണ്. 44-ാം വാക്യത്തിൽ 'നിങ്ങളും ഒരുങ്ങിയിരിപ്പിൻ' എന്നു പറഞ്ഞുകൊണ്ട് ശിഷ്യന്മാരെ സംബോധന ചെയ്യുകയാണ്. മറ്റുള്ളവരുടെ ആത്മീകമായ കാര്യങ്ങളിൽ ചുമതല വഹിക്കുന്ന സർവ്വരേയും ഇവിടെ ഉദ്ദേശിക്കുന്നു. യജമാനൻ ദൈവം തന്നെയാണ്. സഭയിൽ ചുമതലയുള്ള സ്ഥാനങ്ങൾ വഹിക്കുന്നവർ തങ്ങളുടെ കടമ വിശ്വസ്തതയോടുകൂടി മാത്രം പോരാ. ബുദ്ധിയോടുകൂടിയും നിർവഹിക്കണം.

ബുദ്ധിഹീനനായ ദാസൻ തന്റെ പദവി കളഞ്ഞ്, മടിയനും കുടിയനുമായി പെരുമാറുന്നു. യജമാനൻ ഉടനെ വരികയില്ലെന്ന് വിചാരിക്കുന്നു. നിനച്ചിരിക്കാത്ത നാഴികയിൽ യജമാനൻ വരുമ്പോൾ അവനു ജോലി നഷ്ടപ്പെടും. കപട ഭക്തിക്കാരോടുകൂടെ പങ്കു കൊടുക്കും. അനന്തരഫലം നരകയാതനകളായിരിക്കും.

ക്രിസ്തീയ ജീവിതത്തിൽ നിതാന്തജാഗ്രത ആവശ്യമായിരിക്കുന്നു. അലസതയും, ഉദാസീനതയും പാടില്ല. കർത്താവിന്റെ രണ്ടാമത്തെ വരവിനാകട്ടെ, മരണത്തോടുകൂടി കർത്താവിൽ ചേരുന്നതിനാകട്ടെ (സ്വന്തമരണമാകട്ടെ) ഏതിനായാലും നാം ഒരുക്കത്തോടുകൂടി കാത്തിരിക്കണം. യജമാനൻ വരുന്നതുവരെ പ്രയോജനകരമായി ശുശ്രൂഷ നിർവഹിപ്പാൻ ആവശ്യമായ സാഹചര്യങ്ങളും, സാദ്ധ്യതകളും ദാസനുണ്ട്. എന്നാൽ ഇനിയും സമയമേറെയുണ്ടല്ലോ എന്നു ചിന്തിച്ചാൽ ദാസന് അവസരം നഷ്ടപ്പെടും. നിറവേറ്റപ്പെടേണ്ട ദൈവികോദ്ദേശ്യപ്രകാരമുള്ള പദ്ധതികൾ നടപ്പാക്കപ്പെടേണ്ടതിന്, അനുകൂലമായ സാഹചര്യങ്ങൾ ഉണ്ടാകുന്നതുവരെ കാത്തിരിക്കാം എന്ന ചിന്ത നമ്മെ നശിപ്പിക്കുവാനുള്ള സാത്താന്റെ ഏറ്റവും വലിയ തന്ത്രമാണ്. സാഹചര്യങ്ങളെ രൂപാന്തരപ്പെടുത്താൻ ദൈവത്തോടുകൂടെ യത്നിക്കുവാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു.

കർത്താവിന്റെ രണ്ടാമത്തെ വരവിനെ സംബന്ധിച്ചും, അതിന്റെ ആണ്ടും തീയതിയും സംബന്ധിച്ചും, നിശ്ചയമുള്ളതുപോലെ സംസാരിക്കുന്ന പലരും നമ്മുടെ സമൂഹത്തിലുണ്ട്. അങ്ങനെയുള്ള നിഗമനങ്ങൾ ഈ വേദഭാഗത്തെ ചിന്തയോടു നിരക്കുന്നതല്ല. സമയത്തെക്കുറിച്ചുള്ള ഊഹാപോഹങ്ങളിൽ മുഴുകി കാത്തിരിക്കുന്നതല്ല, നിതാന്ത ജാഗ്രതയോടെ ഒരുങ്ങി കാത്തിരിക്കുകയാണ് അഭിലഷണീയം. എന്നാൽ കർത്താവ് ഉടനെ വരുമെന്ന പ്രതീക്ഷയിൽ ലോക നിഷേധഭാവവും അപകടകരമത്രെ. അരമുറുക്കിയും, വിളക്കു തെളിച്ച്, യജമാനന്റെ വരവ് പ്രതീക്ഷിച്ചിരിക്കുന്നവർക്കേ യജമാനന്റെ സന്തോഷത്തിൽ പ്രവേശിക്കുന്നതിനു സാധിക്കൂ.

'അരയും', 'വിളക്കും' ഇവിടെ ആത്മികവും ലൗകീകവുമായ ഒരുക്കത്തെ സൂചിപ്പിക്കുന്നു. ശ്ലീഹന്മാരേയും, അവരുടെ പിൻഗാമികളായി സഭാഭരണത്തിൽ ചുമതലപ്പെട്ടിരിക്കുന്നവരേയും കർത്താവ് തന്റെ രണ്ടാമത്തെ വരവിൽ ഒരുക്കമുള്ളവരായി കണ്ടെത്തിയാൽ അവൻ അവരെ സ്വർഗീയ വിരുന്നിലേക്കു ക്ഷണിക്കുകയും അവിടുന്ന്തന്നെ ശുശ്രൂഷകനായി നിന്നുകൊണ്ട് സകല സ്വർഗ്ഗീയാനന്ദങ്ങളും നൽകുകയും ചെയ്യും. ദൈവ തിരുമുമ്പാകെ വിശ്വസ്തരും, ഒരുക്കമുള്ളവരുമായി കാണപ്പെടുവാൻ ഭാഗ്യസ്മരണാർഹരായ പൗരോഹിത്യ ഗണത്തിനു താൻ സംഗതിയാക്കട്ടെ എന്നു പ്രാർത്ഥിക്കാം.

## ഫെബ്രുവരി 23
## എല്ലാ വാങ്ങിപ്പോയവരുടേയും ഓർമ്മ കഴിക്കുന്ന ഞായർ
## വി. ലൂക്കോസ് 12: 32-48

വാങ്ങിപ്പോയ എല്ലാ വിശ്വാസികളുടേയും സാന്നിധ്യവും, സംബന്ധവും അനുഭവിച്ചറിയുന്ന ദിവസമാണിന്ന്. ശരീരപ്രകാരം നമ്മോടൊപ്പം

സന്നിഹിതരല്ലെങ്കിലും ആത്മാവിൽ അവർ നമ്മൊടൊത്ത് ജീവിക്കുന്നു. അവരെ ദൈവം ഇമ്പങ്ങളുടെ പറുദീസായിൽ വസിപ്പിക്കട്ടെ എന്നു പ്രാർത്ഥിക്കാം.

ചെറിയ ആട്ടിൻ പറ്റം എന്നുള്ള സംബോധന ക്രിസ്തുശിഷ്യന്മാരുടെ എണ്ണത്തിലും ലൗകിക പദവിയിലുമുള്ള കുറവിനെ സൂചിപ്പിക്കുന്നു. ഇങ്ങനെ ലോക ദൃഷ്ടിയിൽ അവർ നിസാരന്മാരായിരുന്നേക്കാമെങ്കിലും ശാശ്വതമായ മേൻമ അവർക്കു സിദ്ധിക്കുമെന്നു സമാശ്വസിക്കുന്നു. ഈ മഹത്തായ നൽവരം ദൈവം അവർക്കു നിശ്ചയിച്ചു കഴിഞ്ഞ സ്ഥിതിക്ക് അതിനേക്കാൾ തുലോം നിസ്സാരമായ അവരുടെ ശാരീരികാവശ്യങ്ങളും ദൈവം തന്നെ നിർവഹിച്ചുകൊള്ളും.

സമ്പാദ്യം വിറ്റു ഭിക്ഷകൊടുപ്പിൻ എന്നുള്ള വാക്യത്തിൽനിന്നു നാം മനസിലാക്കേണ്ട ഒരു കാര്യം ഭിക്ഷാദാനം ധാരാളത്വത്തിൽ നിന്നോ, മിച്ചമുള്ളതിൽ നിന്നോ മാത്രം നിർവഹിക്കേണ്ട ഒന്നല്ല. കുറേക്കൂടി ഗൗരവമുള്ളതാണിത്. നൽകപ്പെടുന്ന ആളിനുമാത്രമല്ല നൽകുന്ന ആളിനും അതു പ്രയോജനം ചെയ്യുന്നതുമാണ്. ക്രിസ്തീയ ദാനത്തിന് അടിസ്ഥാനം ഇതു തന്നെ. എല്ലാ ദാനധർമ്മങ്ങളും ക്രിസ്തീയമാകണമെന്നില്ല. നമ്മുടെ ദാനം അനുഭവിക്കുന്നവരിൽനിന്നു നന്ദികേടു ദർശിക്കുമ്പോൾ നാം ക്ഷുഭിതരാകുന്നില്ലേ? അർഹതയില്ലാതിരിക്കെ നല്ല ഇടയന്റെ സർവ്വസ്വവും ലഭിച്ച ഞാൻ, എന്റെ സർവ്വസ്വവും അവനു കടപ്പെട്ടതാണെന്നു വിസ്മരിക്കരുത്. ഭിക്ഷയായി നൽകുന്ന നമ്മുടെ ധനത്തെ കേടുകൂടാതെ സൂക്ഷിക്കാൻ കഴിയുന്ന പണ സഞ്ചികൾ ഭിക്ഷക്കാരുടെ പിച്ചച്ചട്ടികൾ തന്നെ. നമ്മുടെ ധനം അവയിൽ നിഷേപിച്ചാൽ തീർച്ചയായും അവ സുരക്ഷിതമായിരിക്കും.

ദൈവഭവനത്തിലെ ഗൃഹവിചാരകത്വത്തിന്റെ ചുമതല ഏൽപ്പിക്കപ്പെട്ടിരിക്കുന്ന വിശ്വാസി, ദൈവനിയോഗത്താൽ എന്നിൽ നിക്ഷിപ്തമായിരിക്കുന്ന ചുമതലയാണ് എന്ന ബോധത്തോടുകൂടി ബുദ്ധിപൂർവ്വം ആലോചിച്ച് കാര്യങ്ങൾ –ചുമതലകൾ, ജോലികൾ വിശ്വസ്തതയോടുകൂടി നിർവഹിച്ചാൽ അവൻ സകലത്തിനും വിചാരകനായിത്തീരും. (1 കോരി. 4:2). അലസതയിൽ നിന്നും വിടുവിക്കപ്പെട്ട് ബുദ്ധിയോടും ഉത്തരവാദിത്വത്തോടും, വിശ്വസ്തതയോടുംകൂടി പ്രവർത്തിക്കണം എന്നു താത്പര്യപ്പെടുന്നു. ചെറിയ ചെറിയ കാര്യങ്ങളിൽ ദൈവമുമ്പാകെ വിശ്വസ്തത പാലിച്ചാൽ അതു ജീവിതത്തിൽ ഉന്നതമേഖലകളിലേക്കുള്ള ചവിട്ടുപടിയായി രൂപാന്തരപ്പെടും. ജീവിതത്തിൽ ദൈവത്തോടുള്ള പ്രതിബദ്ധത അഭംഗുരം പരിപാലിക്കുന്നവർക്ക് ജീവിതവിജയം ലഭ്യമാകും. അല്ലാഞ്ഞാൽ ജീവിതം വിരസവും, നിരാശാജനകവും, അസഹത്യത നിറഞ്ഞതുമായിത്തീരും. ശിക്ഷാവിധിയുടെ അനുഭവം ലോകത്തിൽ അനുഭവിക്കുന്നത് ഈവിധ സാഹചര്യങ്ങളിലാണത്രെ. കർമ്മനിരതരായവരെ കൂടുതൽ ദൗത്യമേൽപ്പിച്ച് ആദരിക്കുന്ന നീതിവാഹകനായ യജമാനനാണ് യേശു.

ഇവിടെ സഭയുടെ ദൗത്യനിർവഹണത്തിന്റെ സ്വഭാവം ചിന്താർഹമാണ്. സംഭരിക്കുക, ആർജിക്കുക, സുരക്ഷിതരായിരിക്കുക, സുഖിക്കുക എന്ന പ്രവർത്തന ശൈലിയിൽനിന്ന് കാലത്തെ വിവേചിച്ചറിഞ്ഞുള്ള ഒരു പ്രവർത്തന ശൈലിയിലേക്ക് മടങ്ങാൻ സമയമായിരിക്കുന്നു. നമ്മുടെ ദൗത്യ നിർവ്വഹണം ഇന്ന്

**ഭിക്ഷാദാനം ധാരാളത്വത്തിൽ നിന്നോ, മിച്ചമുള്ളതിൽ നിന്നോ മാത്രം നിർവഹിക്കേണ്ട ഒന്നല്ല. കുറേക്കൂടി ഗൗരവമുള്ളതാണിത്. നൽകപ്പെടുന്ന ആളിനുമാത്രമല്ല നൽകുന്ന ആളിനും അതു പ്രയോജനം ചെയ്യുന്നതുമാണ്. ക്രിസ്തീയ ദാനത്തിന് അടിസ്ഥാനം ഇതു തന്നെ. കർമ്മനിരതരായവരെ കൂടുതൽ ദൗത്യമേൽപ്പിച്ച് ആദരിക്കുന്ന നീതിവാഹകനായ യജമാനനാണ് യേശു.**



ഞായർദിന ചിന്തകൾ

ആത്മാർത്ഥതയുള്ളതോ, അതോ യജമാനൻ വരാൻ വൈകുമെന്ന് ചിന്തിച്ച് എല്ലാവരും സുഖിക്കുന്നതിലും, സമ്പാദിക്കുന്നതിലും, വിടവുകൾ സൃഷ്ടിക്കുന്നതിലും ജാഗരൂകരോ? ഒരു പക്ഷേ ശിഷ്യത്വത്തിൽ നിന്നും പറിച്ചു മാറ്റപ്പെടും മുമ്പേ, നമുക്ക് മടങ്ങിവന്ന് ദൗത്യത്തിന്റെ യഥാർത്ഥമാനങ്ങളിലേക്കു പ്രവേശിക്കാം.

വാക്യം 38– രാത്രികാലത്തെ നാലു യാമങ്ങളായി സാധാരണ ഗണിക്കപ്പെടുന്നു. എന്നാൽ യഹൂദന്മാർ മൂന്നു യാമങ്ങളായി മാത്രം ഗണിക്കുന്നു. രണ്ടാമത്തെയോ മൂന്നാമത്തെയോ യാമം രാത്രിയുടെ ഏറ്റവും അഗാധമായ സമയമാണ് കൂടാതെ കർത്താവിന്റെ രണ്ടാമത്തെ വരവിന്റെ അപ്രതീക്ഷിതത്വത്തെയും കുറിക്കുന്നു. ഈ മൂന്നു യാമങ്ങളെ മനുഷ്യന്റെ 3 പ്രായങ്ങളെ – ബാല്യം, യൗവ്വനം വാർദ്ധക്യം എന്നീ അവസ്ഥകളാണെന്നു ചിന്തിക്കുന്നവരുമുണ്ട്. ബാല്യപ്രായത്തിൽ മനുഷ്യർ പൊതുവേ നിരപരാധികളായിരിക്കുന്നതുകൊണ്ട് കർത്താവിനെ എതിരേൽക്കുവാൻ വലിയ ഭീതിയുണ്ടാകില്ല. അതുകൊണ്ടാണ് ഒന്നാം യാമത്തെ കുറിച്ച് ഇവിടെയൊന്നും പറയാതിരുന്നത്. രണ്ടും മൂന്നും യാമങ്ങളാണ് കാത്തിരിപ്പിനു പ്രയാസമുള്ളവ.

ഉണർന്നിരിപ്പാനും, തയ്യാറായിരിപ്പാനും, വിശ്വസ്തരായി ദൗത്യനിർവഹണത്തിൽ മുന്നേറാനും യേശു തമ്പുരാൻ ഈ വേദഭാഗത്തുകൂടി നമ്മെ ആഹ്വാനം ചെയ്യുന്നു. ദൈവികരക്ഷാ പദ്ധതിയുടെ ഭാവി പരിപാടികളിൽ തന്റെ ദാസന്മാരെ ഊർജ്ജസ്വലരാക്കി നിർത്താനുള്ള ശ്രമമാണിവിടെ കാണുന്നത്.

## മാർച്ച് 2
## കൊത്തിനെ ഞായർ
## വായനാഭാഗം: യോഹ. 2:1–11

വലിയ നോമ്പിന്റെ പ്രാരംഭദിനം. നമ്മുടെ കർത്താവിന്റെ പീഡാനുഭവത്തിന്റെയും രക്ഷാകരമായ ഉയിർപ്പിന്റെയും ഹരിത സ്മരണയിലേക്ക് വീണ്ടും ഒരിക്കൽ കൂടി നാം പ്രവേശി




ക്കുകയാണ്. യോഹന്നാന്റെ സുവിശേഷത്തിന്റെ പ്രത്യേകതയനുസരിച്ച് വിവിധതലങ്ങളിൽ വ്യാഖ്യാനിക്കപ്പെടേണ്ട ഒരു വേദഭാഗമാണിത്. വലിയനോമ്പാരംഭത്തിലെ ധ്യാനത്തിനായി ഈ ഏവൻഗേലിയോൻ വിഷയിഭവിച്ചിരിക്കുന്നു.

നിക്കോദിമോസിന്റെ ഭവനത്തിലെ വിവാഹവേളയിൽ അവിടെ ചെന്ന് കുറവുനികത്തി, മനുഷ്യസന്തോഷം പൂർണ്ണമാക്കി, തന്റെ മഹത്വം വെളിപ്പെടുത്തുന്ന യേശുവിനെയാണ് ഇവിടെ കാണുന്നത്. കർത്താവ് ശിഷ്യസമേതം ഈ വിരുന്നിൽ പങ്കു കൊള്ളുക മൂലം നിർദോഷങ്ങളായ സാമുദായിക ചടങ്ങുകളിൽ സംബന്ധിച്ച് അവിടുത്തെ സന്തോഷങ്ങളിൽ പങ്കുകൊള്ളുന്നത് അനുവദനീയമാണെന്നു പഠിപ്പിക്കുന്നു. ഭക്തി വിരസതയല്ല, ദൈവമഹത്വം പച്ചയായ ജീവിതാനുഭവങ്ങളിലാണ് വെളിപ്പെടേണ്ടത്. മറ്റുള്ളവരുടെ കുറവ് മനസിലാക്കി, അവയെ ഊതിപ്പെരുപ്പിക്കാതെ പരിഹാരം അന്വേഷിക്കുന്ന പരിശുദ്ധ കന്യകമറിയാം നിശബ്ദ സേവനത്തിന്റെ ഉത്തമ മാതൃകയാണ്. ദൈവിക പ്രവർത്തനത്തിനായി ക്ഷമയോടെ കാത്തിരിക്കുകയാണ് – ദൈവത്തെ ഹേമിക്കുകയല്ല പ്രാർത്ഥനയുടെ മുഖ്യ ഭാവം. അനുസരിപ്പാനും ആശ്രയിപ്പാനും കഴിയുമ്പോൾ ദൈവം തന്റെ മഹത്വം വെളിപ്പെടുത്തും. ഇപ്രകാരമുള്ള ദൈവിക സന്തോഷവും, ദൈവമഹത്വവും നോമ്പുകാലത്തെ നമ്മുടെ മുഖ്യ താത്പര്യമായിരിക്കേണ്ടതാണ്.

യേശുതമ്പുരാൻ കുറെയാളുകളെ വെള്ളം വിഞ്ഞാക്കി നൽകി സന്തോഷിപ്പിച്ചു എന്നതല്ല ആ ഭാഗത്തിന്റെ മുഖ്യ സന്ദേശം. നിറമോ, രുചിയോ ഗുണമോ ഇല്ലാത്ത വെള്ളം വീഞ്ഞായി മാറ്റിയതുപോലെയാണ് യേശു മനുഷ്യ ജീവിതത്തിൽ പ്രവേശിക്കുമ്പോൾ സംഭവിക്കുന്ന രൂപാന്തരം. ആവേശവും, വീര്യവും, നിറഞ്ഞ, പതഞ്ഞുപൊങ്ങുന്ന സമൃദ്ധിയായ ജീവന്റെ അനുഭവം. ഏറ്റവും നല്ലത് ആദ്യം നൽകുവാൻ മനുഷ്യൻ ശ്രമിക്കുന്നു. ദൈവമാകട്ടെ ഏറ്റവും ശ്രേഷ്ഠമായതിലേക്ക് നമ്മെ നയിക്കുന്നു. മെച്ചമായത് ഇനിയും വരുവാനിരിക്കുന്നതേയുള്ളു. യഥാർത്ഥ ക്രിസ്തീയ സ്വഭാവത്തിന്റെ സൗന്ദര്യം കാലം ചെല്ലുന്തോറും വർദ്ധിക്കുകയാണ് ചെയ്യുന്നത്. ദൈവബന്ധത്തിൽ നമ്മുടെ വ്യക്തിത്വങ്ങളിൽ, മെച്ചമായതിലേക്കുള്ള വളർച്ചയാണ് പരിശുദ്ധ നോമ്പുകാലം ഉന്നം വെയ്ക്കുന്നത്.

ഈ സംഭവത്തെ ഒരു ഉപമാരൂപത്തിലും എടുക്കാം. ആദ്യത്തെ വീഞ്ഞ് പഴയ നിയമത്തേയും രണ്ടാമത്തേത് പുതിയ നിയമത്തേയും സൂചിപ്പിക്കുന്നു. നിർജീവമായതിന്റെ സാമ്യം ശരിയായി വഹിക്കുന്ന പച്ച വെള്ളം, യേശുവിന്റെ സമീപനത്താൽ പാടെ വ്യത്യാസപ്പെടുകയും, ആളുകൾക്കു ലഹരിപിടിപ്പിക്കുവാൻ പോലും ശക്തിയുള്ളതായി തീരുകയും ചെയ്യുന്നു. കർത്താവുമായുള്ള സമ്പർക്കത്താൽ ഏതു നിർജീവ വസ്തുവിനും ഈ വിത്യാസം ഉണ്ടാകും. വിശുദ്ധാത്മശക്തിയെ വീഞ്ഞിന്റെ ലഹരിയോടുപമിച്ചിരിക്കുന്നതും, പിന്നീട് ഇതു




വി. കുർബ്ബാനയ്ക്കായി ഉപയോഗിക്കപ്പെടുന്നതും. ഇങ്ങനെ യേശുവുമായുള്ള സമ്പർക്കത്താൽ ലഭിക്കുന്ന പുതിയ ശക്തിക്കു അവിടുത്തെ മാതാവിന്റെ മദ്ധ്യസ്ഥത സഹായകരവുമാണ് എന്നുള്ളത് പ്രത്യേകം ശ്രദ്ധേയമാണ്.

കർത്താവ് ഇവിടെ നിർമ്മിച്ചതായ വീഞ്ഞ്, കാഴ്ചയിൽ വെറും പച്ചവെള്ളവും എന്നാൽ അനുഭവത്തിൽ മേൽത്തരം വീഞ്ഞുമായിരുന്നു. വി. കുർബാനാനുഭവത്തിന്റെ ഒരുത്തമ മാതൃകയും ഇവിടെ സിദ്ധിക്കുന്നു. കാഴ്ചയ്ക്കു വെറും അപ്പവും വീഞ്ഞുമായിരിക്കുന്ന വസ്തുക്കൾ അനുഭവത്തിൽ തിരുശരീരരക്തങ്ങൾ തന്നെ. കർത്താവിനെ സംബന്ധിച്ചും ഇതു ശരിയായി വരുന്നു. കാഴ്ചയിൽ മനുഷ്യനും, അനുഭവത്തിൽ ദൈവവും. ക്രിസ്ത്യാനിയായി തീരുന്നതുകൊണ്ട് ഒരു മനുഷ്യന് ഉണ്ടാകേണ്ട സ്ഥിതിയും ഇതുതന്നെയാണ്.

കൽപ്പാത്രങ്ങൾ ന്യായപ്രമാണത്തിന്റെ, പഴയതിന്റെ, പ്രതീകമാണ്. ന്യായപ്രമാണത്തിന്റെ, നല്ലവരായിരിക്കാനുള്ള മനുഷ്യപരിശ്രമത്തിന്റെ ഫലം വീഞ്ഞില്ലാതിരിക്കുന്നതിന് തുല്യമായ നിർജ്ജീവാവസ്ഥയാണ്. ഇതിൽ നിന്നു തികച്ചും വിഭിന്നമാണ് യേശുവിൽ ലഭ്യമായിരിക്കുന്ന സ്വാതന്ത്ര്യം നിറഞ്ഞ ദൈവബന്ധത്തിന്റെ കൃപയുടെ ആനന്ദം. യേശുവിന്റെ ക്രൂശിലെ മഹത്വീകരണം, തുടർന്നുണ്ടായ പരിശുദ്ധാത്മദാനം, സമൃദ്ധിയായ ജീവന്റെ പ്രവാഹം ഇവയെല്ലാം അനുഭവിച്ച യോഹന്നാന്റെ സന്ദേശമിതിലടങ്ങിയിട്ടുണ്ട്. (1:14). ദൈവകൃപയിലും, ബന്ധത്തിലും ആനന്ദിപ്പാൻ, ദൈവമഹത്വം കണ്ട് വിശ്വസിപ്പാൻ, ശിഷ്യത്വത്തിന്റെ പാതയിൽ മുന്നേറുവാൻ ഈ നോമ്പുകാലം ഇടയാക്കണമേ എന്നു പ്രാർത്ഥിക്കാം.

## മാർച്ച് 9
## വലിയനോമ്പിലെ രണ്ടാം ഞായർ
## (കുഷ്ഠരോഗി)
## വി. ലൂക്കോ 5:12-16, 4:40-41

മനസുണ്ട്, ശുദ്ധമാകുക

വേദനിക്കുന്ന മനുഷ്യരെ കണ്ട് ഒന്നുമറിയാത്ത മട്ടിൽ കടന്നുപോകാൻ യേശു ഒരിക്കലും തുനിഞ്ഞിരുന്നില്ല. തന്റെ പക്കൽ സഹായം തേടിയെത്തുന്നവരെ കാരുണ്യപൂർവ്വം സ്വീകരിക്കുന്നു. ആ വിധത്തിൽ ഹൃദയസ്പർശിയായ ഒരു സംഭവമാണിന്നത്തെ ഏവൻഗേലിയോൻ. തള്ളപ്പെട്ടവർക്കും, വേദനയുടെ തീച്ചൂളയിൽ കഴിയുന്നവർക്കും യേശുവിന്റെ കരസ്പർശം വിടുതലും കൂട്ടായ്മയും നൽകുന്നു എന്നതിന്റെ അടയാളമാണ് ഈ സംഭവം.

കുഷ്ഠരോഗം അതു ബാധിക്കുന്നവന്റെ ശരീരത്തെ ജീവനോടിരിക്കെത്തന്നെ മൃതതുല്യമാക്കുന്ന ഒരു ഭയങ്കര രോഗമാണ്. രോഗബാധിതമായ ഭാഗങ്ങൾ ക്രമേണ അഴുകി കുറേശ്ശെയായി മുറിഞ്ഞ് മനുഷ്യനെ ഭാഗം ഭാഗമായി കൊല്ലുന്ന ഒരു രോഗം. പഴയനിയമകാലത്തു കുഷ്ഠരോഗികളെ പൊതുവേ അശുദ്ധരായി പരിഗണിച്ചിരുന്നു. കുഷ്ഠരോഗം നിരന്തരമായ സഹവാസം കൊണ്ടല്ലാതെ കേവലം സ്പർശനം കൊണ്ടു മാത്രം പകരുന്ന ഒരു രോഗമല്ല. എന്തായാലും ഇതു കേവലം രോഗമായിട്ടു മാത്രമല്ല, ഒരുഅശുദ്ധതയായിട്ടാണ് ഗണിക്കപ്പെട്ടിരുന്നത്. പാപം മൂലം മനുഷ്യനു വന്നുചേരാവുന്ന അശുദ്ധതയെപ്പറ്റി പഠിപ്പിപ്പാനായിട്ടാണ് ഈ പഴയ നിയമാചരണം നിർദ്ദേശിക്കപ്പെട്ടിരുന്നത്. സന്ദർഭവശാൽ വന്നു ചേരുന്ന ഒരു രോഗം മനുഷ്യനെ ഇപ്രകാരം അശുദ്ധിപ്പെടുത്തുന്നു എങ്കിൽ പാപത്താലുളവാകുന്ന അശുദ്ധത എത്ര അധികമായിരിക്കും.

കുഷ്ഠരോഗിയെ സ്പർശിക്കുന്നത് ന്യായപ്രമാണത്തിൽ നിരോധിക്കപ്പെട്ടതായിരുന്നു എങ്കിലും കർത്താവ് അവനെ സ്പർശിക്കുന്നു. ഇതു മോശൈക ന്യായപ്രമാണത്തിൻമേൽ അവിടുത്തേക്കുള്ള അധികാരത്തെ സൂചിപ്പിക്കുന്നു. ഏലിശാ ദീർഘദർശി നയമാന്റെ കുഷ്ഠരോഗം സുഖപ്പെടുത്തിയതു സ്പർശിക്കാതെയാണ്. കർത്താവ് മനുഷ്യ വർഗത്തിന്റെ അശുദ്ധതകളിൽനിന്ന് ഒഴിഞ്ഞുമാറുകയല്ല, അതിനെ സ്പർശിക്കുകയും അവിടുത്തെ സ്പർശനംവഴിയായി അതിനെ ശുദ്ധീകരിക്കുകയുമാണ് ചെയ്യുന്നത്.

മശിഹായുഗത്തിന്റെ തുടക്കമായിട്ടാണ് ഈ രോഗശാന്തി ശുശ്രൂഷയെ ലൂക്കോസ് കാണുന്നത്. മശിഹായുടെ രക്ഷാകരപ്രവർത്തനത്തിനു തുടക്കം കുറിച്ചെന്ന് പുരോഹിതരടങ്ങുന്ന ജനവിഭാഗത്തിനു വ്യക്തമാക്കിക്കൊടുക്കാൻ വേണ്ടി, യേശു തമ്പുരാൻ അയാളെ പുരോഹിതന്മാരുടെ അടുത്തേക്ക് അയയ്ക്കുന്നു. ന്യായപ്രമാണത്തിൽ വ്യക്തികളുടെ പൂർണ്ണതയ്ക്ക് വിഘാതമായവയെ യേശു ലംഘിക്കാൻ മടി കാണിക്കുന്നില്ല. അവരെ തൊട്ട് സുഖപ്പെടുത്തിയത് വ്യക്തിത്വത്തിന്റെ പൂർണ്ണതയിലേക്കും, സമൂഹത്തിന്റെ അംഗീകാരത്തിലേക്കും നടത്താനായിരുന്നു. മാനസികമായ വ്യഥയിലും ആധിയിലും സ്വയം മതിപ്പുപോലുമില്ലാതെ സമൂഹത്തിൽ നിന്ന് അന്യപ്പെട്ട് ഏകാന്തതയിൽ കഴിയുന്നവരോട് അനുകമ്പാപൂർവ്വം പെരുമാറി. തൊട്ടുകൂടാത്തവരെന്നു കരുതുന്നവരെ തൊടുന്നതും, സ്നേഹിക്കപ്പെടാനർഹരല്ലെന്നു കരുതുന്നവരെ സ്നേഹിക്കുന്നതും, ക്ഷമ അർഹിക്കാത്തവരോട് ക്ഷമിക്കുന്നതും ഒക്കെയാണല്ലോ ക്രിസ്തീയതയുടെ മുഖമുദ്ര.

ആദ്യത്തെ ഉദ്ധാരകനായ മോശ മനുഷ്യർക്കു ബാധിക്കുമെന്നു പറഞ്ഞ് അവരെ ഭയപ്പെടുത്തിയ അതേ രോഗങ്ങൾ തന്നെ (ആവർത്തനം 28:15 മുതൽ) ഇവിടെ അവസാന ഉദ്ധാരകനായ കർത്താവ് സുഖപ്പെടുത്തുന്നതും, കുഷ്ഠരോഗിയെ സ്പർശിക്കുകയോ, സമീപിക്കുകയോ ചെയ്യരുതെന്നുള്ള ന്യായപ്രമാണ കൽപ്പനക്കെതിരായി അവരെ സ്പർശിക്കുകയും മറ്റും ചെയ്തു. എന്നാൽ മോശ കൽപ്പിച്ചിരിക്കുന്ന പ്രകാരമുള്ള വഴിപാടുകൾ കഴിക്കുവാൻ നിർദ്ദേശിച്ചുകൊണ്ട് ആ ന്യായപ്രമാണത്തിനു താൻ എതിരല്ലെന്നു സാക്ഷ്യപ്പെടുത്തിക്കൊണ്ടും അസ്പർശ്യരെ ഉദ്ധരിക്കുന്നത് ശ്രദ്ധേയമാണ്. ഇന്ന് അശുദ്ധരെന്ന് ഗണിക്കപ്പെട്ട് മനുഷ്യത്വത്തിന്റെ അംഗീകാരം ലഭിക്കാതെ കഴിയുന്ന എയ്ഡ്സ് രോഗികൾ, കുഷ്ഠരോഗികൾ, മദ്യാസക്തർ, മനോരോഗികൾ, ദളിതർ ഇവരോടുള്ള നമ്മുടെ മനോഭാവം എന്ത്?

●





E. S. Mathew & Family
Prakkanam

15-ാം പേജിൽ നിന്നു തുടർച്ച..

ഖലകളിലും ഇൻഡ്യാക്കാരുടെ സ്വാധീനം ദർശിക്കുവാൻ സാധിക്കും. ഇവിടുത്തെ വിദ്യാഭ്യാസ, ധനകാര്യ, വ്യവസായ സ്ഥാപനങ്ങളിൽ മിക്കവയും നടത്തുന്നത് ഇവരാണ്. ഇൻഡ്യാക്കാരെ ഇവിടുത്തുകാർ ഉന്നതമാർഗ്ഗമായി കാണുകയും ബഹുമാനിക്കുകയും ചെയ്യുന്നു. അടുത്ത കാലത്തായി ഇൻഡ്യയിലെ മറ്റു സംസ്ഥാനങ്ങളിൽ നിന്നും ഉദ്യോഗസ്ഥരായി ഇവിടെ എത്തിച്ചേർന്നവരോടൊപ്പം അനേകം മലയാളികളും ഉൾപ്പെടുന്നു. ഇൻഡ്യയിലെ മിക്ക ഭാഷക്കാരും അവരുടേതായ അസ്സോസിയേഷനുകൾക്ക് രൂപം നൽകിയിട്ടുണ്ട്. സൗത്ത് ഏഷ്യൻ ക്രിസ്ത്യൻ ഫെലോഷിപ്പ്, മലയാളി അസ്സോസിയേഷൻ, കേരളാ ക്രിസ്ത്യൻ ഫെലോഷിപ്പ് എന്നിവയുടെ പ്രവർത്തനങ്ങൾ പ്രധാനസ്ഥലങ്ങളെ കേന്ദ്രീകരിച്ച് നടന്നുവരുന്നു.

ഉദ്യോഗാർത്ഥം ഇവിടെ എത്തിച്ചേർന്നിട്ടുള്ള മലങ്കര സുറിയാനി ക്രിസ്ത്യാനികളുടെ അനേക നാളത്തെ ആഗ്രഹമാണ് സ്വന്തമായി ഇവിടെ ഒരു ആരാധനാ സംവിധാനം ഉണ്ടാക്കുക എന്നുള്ളത്. മറ്റു സഭാ വിഭാഗങ്ങളുടെ ആരാധനാലയങ്ങളിൽ സംബന്ധിക്കുന്നതുമൂലം സഭാവിശ്വാസികളിൽ ചിലരെങ്കിലും മറ്റു സഭകളിലേയ്ക്ക് ചേക്കേറുന്നതായി കാണാം. ഇവരുടെ ആരാധനയ്ക്കായുള്ള അദമ്യമായ ആഗ്രഹവും നിരന്തരമായ അഭ്യർത്ഥനയും പരിഗണിച്ച് കൊല്ലം-തിരുവനന്തപുരം ഭദ്രാസനാധിപനായിരിക്കുന്ന അഭിവന്ദ്യ മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനിയുടെ കല്പന പ്രകാരം 2002 ഓശാന ഞായറാഴ്ച മുതൽ തിരുവനന്തപുരം ഭദ്രാസനാംഗമായിരിക്കുന്ന ഫാ. സമുവേൽ മാത്യു എല്ലാ ഞായറാഴ്ചകളിലും മോറാനായ പെരുന്നാളുകളിലും സൗകര്യപ്രദമായ സ്ഥലങ്ങളിൽവച്ച് വി. കുർബ്ബാനയും മറ്റു ശുശ്രൂഷകളും നടത്തിവരുന്നു. ദൈവകൃപയാൽ പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിൽ 'St. Gregorios Orthodox Congrigation Kenya' എന്ന പേരിൽ ഒരു കോൺഗ്രിഗേഷൻ ഇവിടെയുള്ള ആളുകളെ ചേർത്ത് രൂപീകരിക്കുകയും ഈ വർഷത്തെ പ. പരുമല തിരുമേനിയുടെ പെരുന്നാൾ ആചരിക്കുകയും ചെയ്തു. മറ്റു സഭാവിഭാഗങ്ങളായ അനേകം മലയാളികൾ ആരാധനയിൽ തുടർച്ചയായി സംബന്ധിച്ചു വരുന്നു.

ഈ കോൺഗ്രിഗേഷന്റെ Co-ordinator ആയി ശ്രീ. പോൾ വർഗീസ്, മാന്നാർ പ്രവർത്തിച്ചുവരുന്നു. സ്ഥിരമായ ഒരു ആരാധനാസംവിധാനം ആഗ്രഹിക്കുന്ന മലങ്കര ഓർത്തഡോക്സ് സഭാ മക്കൾക്ക് ഒരു വൈദികന്റെ സേവനം ലഭ്യമാകത്തക്കവണ്ണം സഭയായി വേണ്ട സംവിധാനം ചെയ്യുന്ന പക്ഷം ഇവിടെയുള്ള വിശ്വാസികളുടെ ആത്മാർത്ഥമായ സഹായ സഹകരണങ്ങളും സാമ്പത്തിക സഹായവും എന്നും ലഭ്യമാകുന്നതാണ്. അല്ലാത്ത പക്ഷം വിദൂര ഭാവിയിൽ ഇവരും സഭയ്ക്ക് ഇതരരായിത്തീരുമെന്നുള്ളത് ഒരു യാഥാർത്ഥ്യമാണ്.

# Sunthroniso of Job Mar Philexenose

*Fr. Thomas Puthupparampil, Mayer Vihar, NewDelhi*

His Grace Job Mar Philex enose, the acting Metropolitan of Delhi Diocese was elevated as the Metropolitan of the Delhi Diocese. The solemn Enthronement service (Sunthronisso in Syriac) of H.G. Job Mar philexenos was held on Sunday, 29th December 2002 by His Holiness Baselios Marthoma Mathews II, the Catholicose and the Malankara Metropolitan, at St. Mary's Cathedral, Hauz Khas, New Delhi. His Grace Dr. Paulose Mar Gregorios was the first Metropolitan and the first Sunthroniso was in 1975 at the same church.

Sunthroniso is a solemn occasion of the consecration of an Episcopa as Metropolitan, giving special spiritual as well as temporal powers and authority by the Church. Following are the steps involved in the process of appointment of a Metropolitan incharge of the diocese of Malankara Orthodox Church. (i) the election of a suitable candidate by the Malankara Association (ii) approval of the candidate by the Holy Synod (iii) Consecration of the candidate canonically by the Catholicose (iv) the enthronement of the Episcopa. His Grace Job Mar Philexenos has been passed through all these steps.

The Malankara Association, which was held in 1991, elected him as an Episcopal candidate and was consecrated as Ramban on 30th April 1991 and joined the Delhi Diocese as Assistant Metropolitan. He assumed the charge as acting Metropolitan in 1996 after His Grace Dr. Paulose Mar Gregoriose, the first Metropolitan of the Diocese, attained eternal rest. The Managing committee of the Malankara Orthodox Church unanimously decided to elevate four Acting Metropolitans as full-fledged Metropolitans of the Churches and the consecration was in August 2002.

His Grace was born on 8th May 1939 at Kananthara, Mepral, Tiruvalla and joined Mt. Tabor Dayara in 1955 at the age of 16. Ordained Deacon on 26th May 1956 at the age of 17, Ordained priest on 11th May 1972. His Grace was on the faculty of English Department of St. Stephen's College, Pathanapuram till he was consecrated as Episcopa on 31st April 1991. His Grace was fortunate enough to be trained by Late His Grace Thoma Mar Dionisious, the illustrious Metropolitan of the Malankara Orthodox Church, trained in a great monastery and trained by Late His Grace Dr. Paulose Mar Gregoriose, the world renowned thinker.

About 5000 devotees from different partes of the Diocese and distinguished dignitaries from all walks of life (including diplomats from various embassies like Russia, Lebanon, Greece, Romania etc) attended the service. Members and priests from far away places like Jodhpur, Udaipur, Kota, Lucknow, Kanpur etc. reached Delhi one day early. The Delhi Diocese and the members of St. Mary's Cathedral jontly organized all arrangements. A temporary but very spacious and beautiful tent was errected to accommodate the devotees. All priests who participated in the prayers, wearing holy vestments added the grace of the Madbaha and the service. For many people it was the first occasion to attend such a marvelous service in their whole life. When the Holy Qurbana reached the Kukkilion prayer, Bava Thirumeni delivered a brief homely, but very informative speed about the Sunthroniso service which enlightened the devotees.

At the end of the heart touching Sunthroniso service Rev. Fr. P. K. Thomas, the Vicar of St, Mary's Church, Faridabad was asked by His Holiness to proclaim the Stathicon. Stathicon is the certificate of order given by the Catholicose to the consecrated Metropolitan. The Metropolitan has to submit Salmoosa, which is a statement regarding faith and submission to the Catholicose by the Metropolitan. Priests and members accepted their beloved Metropolitan as the shepherd by chating 'Oxios' meaning 'he is eligible'. His Grace Job Mar Philexenos completed the Holy Qurbana.

After the Holy Qurbana there was an interfaith meeting conducted to felicitate the second metropolitan of Delhi Diocese, His Grace Job Mar Philexenos, to mark valedictory function of the year long Golden Jubilee Celebrations commemorating the formal establishment of Delhi's first orthodox parish on 19th December 1952, celebrating 1950th year of the arrival of St. Thomas in India in A.D. 52, the centenary celebration of the attainment of Heavenly Adobe of St. Gregorios of Parumala. The meeting was presided over by His Holiness, welcomed by Rev. Fr. Shaji Mathews, addressed by Dr. P. C. Alexander-MP, Mr. A M Ahemadi – former chief Justice of India, H. G. Vincent Concessao- the Arch Bishop of Delhi, Swami Gokulananda-Rama Krishna mission. Rev. Fr. M C Paulose, the diocesan secretary recorded the vote of thanks.

Note: Photographs of the programme will be mailed later. ●




# മലങ്കരസഭ വാർത്തകൾ

## ഓർത്തഡോക്സ് ശാസ്ത്രജ്ഞന് അമേരിക്കയിൽ പേറ്റന്റ്



തിരുവനന്തപുരം:- മൊബൈൽ ഫോണിൽ ലേസർ പോയിന്റർ സംയോജിപ്പിച്ചതിന് ഓർത്തഡോക്സ് ശാസ്ത്രജ്ഞൻ സിബി മാത്യു പേറ്റന്റ് കരസ്ഥമാക്കി. അമേരിക്കയിലെ ഡാലസിൽ എറിക്സൺ കമ്പനിയിൽ ശാസ്ത്രജ്ഞനായ അദ്ദേഹം തിരുവനന്തപുരത്ത് കേശവദാസപുരം ചെമ്പകശേരി നഗർ കൊച്ചാലുംമൂട്ടിൽ എൻജിനീയർ കെ. കെ. മാത്യുവിന്റെയും കല്ലുപ്പാറ അടങ്ങപ്പുറത്ത് ലീലാമ്മ മാത്യുവിന്റെയും മകനാണ്.

## പുതിയ ഇടവക രൂപീകരിച്ചു

കാനഡായുടെ പടിഞ്ഞാറൻ അതിർത്തിയിലുള്ള കാൽഗറിയിലുള്ള ഓർത്തഡോക്സ് കുടുംബങ്ങൾ ചേർന്ന് സെന്റ് മേരീസ് ഓർത്തഡോക്സ് ചർച്ച് എന്ന പേരിൽ ഒരിടവക രൂപീകരിച്ചു. 2002 ഡിസംബർ 21-ാം തീയതി ഭദ്രാസനാധിപൻ ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായുടെ കാർമ്മികത്വത്തിൽ, കോപ്റ്റിക് ഓർത്തഡോക്സ് ദേവാലയത്തിൽ വച്ച് വി. കുർബ്ബാന അർപ്പിക്കപ്പെട്ടു. പോൾ രാമനാട്ട് ട്രസ്റ്റിയും റ്റൈറ്റസ് സാമുവേൽ ഈട്ടിമൂട്ടിൽ സെക്രട്ടറിയും ബാബുപോൾ, ജോർജ്ജ് വർഗീസ്, സജി മാത്യു, ഷിബു ജോർജ്ജ് എന്നിവർ അംഗങ്ങളുമായി ഒരു കമ്മറ്റിയെ തെരഞ്ഞെടുത്തു. വികാരിയായി റമ്പാൻ ലാസറസ്സ് കോർ എപ്പിസ്കോപ്പായെ ഇടവക മെത്രാപ്പോലീത്ത നിയമിച്ചു.

## സെന്റ് ഗ്രീഗോറിയോസ് ദയാഭവൻ ഉദ്ഘാടനം ചെയ്തു

ബാംഗ്ലൂർ: സഹജീവികൾക്ക് സ്നേഹം പകർന്നു നൽകുന്നതിലൂടെ ദൈവത്തിന്റെ സ്നേഹം ആർജിക്കുന്നുവെന്ന് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ പ്രസ്താവിച്ചു. ബാംഗ്ലൂരിൽ നിന്ന് 70 കി. മീ. അകലെ കുനിഗലിൽ മലങ്കര ഓർത്തഡോക്സ് സഭാ മിഷൻ ബോർഡിന്റെ പുതിയ സംരംഭമായ സെന്റ് ഗ്രീഗോറിയോസ് ദയാഭവന്റെ ഉദ്ഘാടന ചടങ്ങിൽ പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. എയ്ഡ്സ് രോഗികളുടെ രോഗമില്ലാത്ത കുട്ടികളെ പാർപ്പിക്കുന്നതിനായുള്ള ഈ പദ്ധതി സഭയുടെ ജീവകാരുണ്യ പ്രവർത്തന കേന്ദ്രങ്ങളിൽ കർണാടകയിലെ രണ്ടാമത്തേതാണ്.

ഫാ. കെ. സി. കോശി കോർഎപ്പിസ്ക്കോപ്പ അധ്യക്ഷത വഹിച്ച ചടങ്ങിൽ ഫിലിപ്പ് റമ്പാൻ, ഫാ. ജോൺ വർഗീസ് എന്നിവർ പ്രസംഗിച്ചു. പദ്ധതിയുടെ ധനശേഖരണാർത്ഥം ബാംഗ്ലൂർ ഡിവൈൻ മെലഡീസ് പുറത്തിറക്കിയ ക്രിസ്തീയ ഭക്തിഗാന കസെറ്റായ സ്വാന്ത്വനത്തിന്റെ വിറ്റുവരവിന്റെ ആദ്യ ഗഡുവായ ഒരു ലക്ഷം രൂപായുടെ ചെക്ക് പ്രവർത്തകർ മാർ ഒസ്താത്തിയോസിനെ ഏൽപ്പിച്ചു.

## സപ്തതി ആഘോഷിച്ചു



നെറ്റിത്തൊഴു: പീരുമേട്, അഴുത ആശ്രമ സുപ്പീരിയർ വന്ദ്യ ബസ്ക്കിപ്പാ റമ്പാച്ചന്റെ സപ്തതി നെറ്റിത്തൊഴു സെന്റ് ജോർജ്ജ് പള്ളിയിൽ വച്ച് ആഘോഷിച്ചു. ഇടുക്കി ഭദ്രാസന രൂപീകരണത്തിലും, അതിന്റെ വളർച്ചയിലും നിർണ്ണായക പങ്കു വഹിക്കുകയും രണ്ട് ദശാബ്ദത്തോളം നെറ്റിത്തൊഴു സെന്റ് ജോർജ്ജ് പള്ളി വികാരിയായി സേവനമനുഷ്ഠിക്കുകയും റമ്പാച്ചൻ ചെയ്തിട്ടുണ്ട്.

ഡോ. ഏബ്രഹാം മാർ സേവേറിയോസ് അദ്ധ്യക്ഷത വഹിച്ച യോഗത്തിൽ ഫ്രാൻസിസ് ജോർജ്ജ് എം. പി. ഉദ്ഘാടനം നിർവ്വഹിച്ചു.

## സമ്മാനാർഹർ



സെൻട്രൽ സോൺ സീനിയർ പ്രസംഗ മത്സരത്തിൽ ഒന്നാം സ്ഥാനം നേടിയ സന്ധു ജോൺ സാജൻ, സെന്റ് തോമസ് ഓർത്തഡോക്സ് സൺഡേസ്ക്കൂൾ, കുങ്കിരിപ്പെട്ടി വിദ്യാർത്ഥി - ഇടുക്കി ഭദ്രാസനം.



സെൻട്രൽ സോൺ ജൂണിയർ പ്രസംഗ മത്സരത്തിൽ രണ്ടാം സ്ഥാനം നേടിയ നിസ്സു ജോർജ്ജ്, സെന്റ് ജോർജ്ജ് സൺഡേസ്ക്കൂൾ, നെറ്റിത്തൊഴു വിദ്യാർത്ഥിനി - ഇടുക്കി ഭദ്രാസനം.

## ചാവറ അവാർഡ്



അഖില കേരള അന്തർ സർവ്വകലാശാല പ്രസംഗ പ്രതിഭയ്ക്കുള്ള ചാവറ അവാർഡ് ജെയ്സ് കാവുങ്കലിന് (മല്ലപ്പള്ളി) ലഭിച്ചു. എറണാകുളം ചാവറ കൾച്ചറൽ സെന്ററിൽ നടന്ന ചടങ്ങിൽ കാഷ് അവാർഡും പ്രശസ്തി പത്രവും അടങ്ങിയ പുരസ്ക്കാരം പ്രൊഫ. എം. കെ. സാനു സമ്മാനിച്ചു. കേരളത്തിലെ മുഴുവൻ സർവ്വകലാശാലകളിലേയും അംഗീകൃത കോളേജുകളിൽ നിന്നുമുള്ള വിദ്യാർത്ഥികൾക്കായി കോഴിക്കോട്, എറണാകുളം, കോട്ടയം എന്നീ കേന്ദ്രങ്ങളിൽ നടത്തിയ പ്രാഥമിക തെരഞ്ഞെടുപ്പിൽ വിജയികളായവരിൽ നിന്നാണ് അന്തിമ തെരഞ്ഞെടുപ്പ് നടത്തിയത്. വാഴ്ത്തപ്പെട്ട ചാവറ കുറിയാക്കോസ് ഏലിയാസച്ചന്റെ മാനധേയത്തിൽ യുവപ്രതിഭകളെ പ്രോത്സാഹിപ്പിക്കാനാണ് ഇത് ഏർപ്പെടുത്തിയിട്ടുള്ളത്. മാന്നാനം കെ. ഇ. കോളജ് യൂണിയൻ ചെയർമാൻ കൂടിയാണ് ജെയ്സ്. പാതിക്കാട് ഓർത്തഡോക്സ് ഇടവകാംഗമായ ജയ്സ് മലങ്കര സഭാ മാസികയുടെ ഏജന്റായും പ്രവർത്തിക്കുന്നു.

# മലങ്കരസഭ വാർത്തകൾ

## മാർഗ്ഗ നിർദ്ദേശ ക്യാമ്പ്

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനം (എം.ജി.ഒ.സി.എസ്.എം.) പത്താം ക്ലാസ്സിലേക്കു പ്രവേശിക്കുന്ന കുട്ടികൾക്ക് 2003 ഏപ്രിൽ 22 മുതൽ 30 വരെയും പത്താം ക്ലാസ്സ് പരീക്ഷയെഴുതിയവർക്ക് മെയ് 4 മുതൽ 10 വരെയും കോട്ടയത്ത് മാർ തെയോഫിലോസ് സ്റ്റഡി സെന്ററിൽ വിദ്യാഭ്യാസ മാർഗ്ഗ നിർദ്ദേശ ക്യാമ്പ് നടത്തും.

സംഗീത പരിശീലനം, പ്രസംഗ പരിചയം, പ്രതിഭാ നിർണ്ണയം, പെരുമാറ്റ മര്യാദകൾ, കൗൺസലിംഗ്, സഭാ വിശ്വാസ സംഗ്രഹം, മത്സര പരീക്ഷകൾക്കുള്ള ഒരുക്കം എന്നിവയോടൊപ്പം സി.ബി.എസ്.ഇ., ഐ.സി.എസ്.ഇ., കേരളാ സിലബസ്സുകൾ പ്രകാരം പഠനവിഷയങ്ങൾക്കുള്ള ക്ലാസ്സുകളും എടുക്കും.

പങ്കെടുക്കാൻ താല്പര്യമുള്ളവർ, അപേക്ഷാഫാറത്തിനും കൂടുതൽ വിവരങ്ങൾക്കും ജനറൽ സെക്രട്ടറി, സ്റ്റുഡന്റ് സ് സെന്റർ, പി. ബി. 610, കോട്ടയം-686001 (ഫോൺ: 0481 2567338) എന്ന വിലാസത്തിൽ ബന്ധപ്പെടണം.

## നൂറ് വിദ്യാർത്ഥികൾക്ക് വിദ്യാഭ്യാസ സഹായം

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാഭ്യാസ പ്രസ്ഥാനം 2007-2008-ൽ ശതാബ്ദി ആഘോഷത്തിനായി ഒരുങ്ങുന്നു. നൂറു വർഷങ്ങൾ പൂർത്തിയാക്കുന്നതിന്റെ സ്മരണ നിലനിർത്താൻ സമർത്ഥരും സാമ്പത്തിക ഞെരുക്കം അനുഭവിക്കുന്നവരുമായ നൂറുകുട്ടികളുടെ വിദ്യാഭ്യാസച്ചെലവുകൾ പ്രസ്ഥാനം ഏറ്റെടുക്കും. യോഗ്യതാ നിർണ്ണയ പരീക്ഷയിലൂടെ മൂന്നു മുതൽ ഏഴുവരെ ക്ലാസ്സുകളിൽ പഠിക്കുന്ന 5 മുതൽ 7 വരെ കുട്ടികളെ വീതം ഓരോ ഭദ്രാസനത്തിൽ നിന്നും തെരഞ്ഞെടുക്കും. ഏറ്റം അർഹതയുള്ള കുട്ടികളെ ഈ വിദ്യാഭ്യാസ സഹായ പദ്ധതിയിൽ ഉൾപ്പെടുത്താൻ ബഹു. വൈദികരുടെയും ആദ്ധ്യാത്മിക സംഘടനാ പ്രവർത്തകരുടെയും സഹായങ്ങൾ പ്രസ്ഥാനം അഭ്യർത്ഥിക്കുകയാണ്. കുട്ടികളുടെ വിശദവിവരങ്ങൾ ഭദ്രാസന മെത്രാപ്പോലീത്തായുടെ ശുപാർശ സഹിതം ജനറൽ സെക്രട്ടറി, സ്റ്റുഡന്റ് സെന്റർ, പി.ബി. 610, കോട്ടയം 686001 എന്ന വിലാസത്തിൽ 2003 മാർച്ച് 31-ന് മുമ്പ് അറിയിക്കണം.

## ഒ.വി.ബി.എസ്.

നോയിഡാ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ചർച്ചിന്റെ ആഭിമുഖ്യത്തിൽ ഡിസംബർ 26 മുതൽ 31 വരെ ഒ.വി.ബി.എസ്. നടത്തി. 26-ന് നടന്ന ഉദ്ഘാടന സമ്മേളനത്തിൽ -ഇടവക വികാരി ബഹു. കോശി തോമസ് അച്ചൻ അദ്ധ്യക്ഷത വഹിച്ചു. Mr. Alexander Daniel I.P.S. (I.G.-Police Head Quarters-Allahabad.) ഒ.വി.ബി.എസ്. ഉദ്ഘാടനം ചെയ്തു.

## ബിഷപ്പ് വാൽഷ് മലങ്കര സഭയ്ക്കു ദിശാബോധം നൽകി: മാർ യൗസേബിയോസ്

**കോയമ്പത്തൂർ:-** മലങ്കര സഭയിൽ കേസുകളും തർക്കവിതർക്കങ്ങളും നടന്നുകൊണ്ടിരിക്കുമ്പോൾ സഭയുടെ ശ്രദ്ധ അതിന്റെ പ്രധാനപ്പെട്ട കർത്തവ്യമായ സുവിശേഷ-സേവന പ്രവർത്തനങ്ങളിലേക്കു തിരിച്ചു വിടുകയും പ്രഥമ ബാഹ്യ കേരള മിഷൻ കേന്ദ്രമായ തടാകം ക്രിസ്തു ശിഷ്യാശ്രമ സ്ഥാപനത്തോടു കൂടി സഭയ്ക്കു ദിശാബോധം നൽകുകയും ചെയ്ത ബിഷപ്പ് പെക്കൻഹാം വാൽഷിന്റെ സേവനം അതുല്യമാണെന്നു ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ അനുസ്മരിപ്പിച്ചു.

ബിഷപ്പിന്റെ 44-ാം ചരമവാർഷികത്തോടനുബന്ധിച്ചു തടാകം ചാപ്പലിൽ വിശുദ്ധ കുർബാനമദ്ധ്യേ പ്രസംഗിക്കുകയായിരുന്നു ആശ്രമം വിസിറ്റർ മെത്രാപ്പോലീത്താകൂടിയായ അദ്ദേഹം. തുടർന്നു മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ ചേർന്ന് അനുസ്മരണ സമ്മേളനത്തിൽ ജസ്റ്റിസ് ബഞ്ചമിൻ കോശി, കെ. വി. മാമ്മൻ, ആചാര്യ ഫാ. കെ. വി. യാക്കോബ് എന്നിവർ പ്രസംഗിച്ചു. ബിഷപ്പ് വാൽഷിന്റെ കമനീയമായ കളർചിത്രം പ്രസാദ് ഉമ്മനു കോപ്പി നൽകി മെത്രാപ്പോലീത്താ പ്രകാശനം ചെയ്തു. പിന്നീടു നടന്ന വിദ്യാർത്ഥി പ്രസ്ഥാന ഏകദിന സമ്മേളനത്തിൽ ജസ്റ്റിസ് ബഞ്ചമിൻ കോശി മുഖ്യ പ്രഭാഷണം നടത്തി. ആചാര്യ ഫാ. കെ. വി. യാക്കോബ് അദ്ധ്യക്ഷത വഹിച്ചു. റവ. ഡോ. എം. ഡി. ചെറിയാൻ, ഡോ. തോമസ് ഏബ്രഹാം, തടാകം ബിഷപ്പ് വാൽഷ് സ്മാരക ആശുപത്രി സൂപ്രണ്ട് ഡോ. ബെൻ സൽവൻ എന്നിവർ പ്രസംഗിച്ചു.

1936-ൽ ആരംഭിച്ച തടാകം ആശ്രമം 2006-ൽ സപ്തതികൊണ്ടാടുന്നതാണ് ഇതോടനുബന്ധിച്ചു ചാപ്പൽ കൂടുതൽ സ്ഥല സൗകര്യമുള്ളതാക്കിപ്പണിയുന്നതിനും മൂന്നു നിലയിൽ മുപ്പതു ലക്ഷം രൂപ ചെലവാക്കി പണിതു കൊണ്ടിരിക്കുന്ന ആശുപത്രിയുടെ മൂന്നാം നില പൂർത്തിയാക്കുന്നതിനും ആശുപത്രിക്കു വേണ്ട അത്യാധുനിക സജ്ജീകരണങ്ങൾ ഏർപ്പെടുത്തുന്നതിനും തീരുമാനിച്ചിട്ടുണ്ട്. കൂടാതെ നഴ്സസ് ഹോസ്റ്റൽ നിർമ്മാണം ഉടനെ ആരംഭിക്കും. ഒട്ടധികം ഗ്രാമങ്ങളുടെ മദ്ധ്യേ സ്ഥിതി ചെയ്യുന്ന തടാകം ആശുപത്രി ജനങ്ങളുടെ ആരോഗ്യ സംബന്ധമായ ആവശ്യങ്ങൾ വലിയ അളവിൽ നിറവേറ്റി വരുന്നു.

### ഒന്നാം സമ്മാനം

29-12-2002-ൽ കൂർത്തമല സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വച്ചു നടന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് V-ാമൻ സ്മാരക ഭദ്രാസന തല സണ്ടേസ്കൂൾ മത്സരത്തിൽ, സീനിയർ വിഭാഗം പ്രസംഗ മത്സരത്തിൽ ഒന്നാം സമ്മാനം നേടിയ റോബിൻസ് വി. ഐപ്പ്.

# സൺഡേസ്ക്കൂൾ വാർത്തകൾ

## പ്രതിഭ, വിജ്ഞാനി, പ്രവീൺ - അവാർഡുകൾ

സോണൽ തലത്തിൽ നടക്കുന്ന മത്സരത്തിൽ ഒന്നും രണ്ടും സ്ഥാനം കരസ്ഥമാക്കുന്നവർക്കുവേണ്ടി കേന്ദ്രത്തിൽ വച്ചു നടക്കുന്ന മത്സരത്തിലാണ്, പ്രതിഭ, വിജ്ഞാനി, പ്രവീൺ-എന്ന സ്ഥാനികളെ നിർണ്ണയിക്കുന്നത്. വളരെ ആവേശവും ഉത്സാഹവും പ്രകടമാക്കുന്ന അവസരമാണിത്. മത്സരത്തിനു കുടുംബാംഗങ്ങൾ എല്ലാവരുമായി എത്തിയവരുമുണ്ടായിരുന്നു. കുട്ടികൾക്കും രക്ഷാകർത്താക്കൾക്കും സൺഡേസ്ക്കൂൾ ആസ്ഥാനവും, സഭയുടെ പരമാദ്ധ്യക്ഷന്റെ ആസ്ഥാനവും സന്ദർശിക്കുന്നത് ഉത്സാഹപ്രദമായ കാര്യമാണ്. പ്രത്യേകിച്ച് ഈ വർഷം പരിശുദ്ധ ബാവാ തിരുമേനിയെ കാണാനും അദ്ദേഹത്തിൽ നിന്ന് പാരിതോഷികങ്ങൾ സ്വീകരിക്കാനും കഴിഞ്ഞത് അവിസ്മരണീയമായ കാര്യമാണ്.

പ്രസംഗമത്സരത്തിൽ ഒന്നാം സ്ഥാനം നേടിയ ആളാണ് "സൺഡേസ്ക്കൂൾ പ്രതിഭ'. ഈ വർഷം ഈ സ്ഥാനം നേടിയത് വിജിനി മേരി കുര്യൻ, സെന്റ് ഇഗ്നേഷ്യസ് ചെങ്ങന്നൂർ.

പത്താം ക്ലാസ്സിൽ പൊതുവിജ്ഞാനത്തിൽ ഒന്നാം സ്ഥാനം നേടുന്ന ആൾ, "സൺഡേസ്ക്കൂൾ വിജ്ഞാനി". ഈ വർഷം ഈ സ്ഥാനം ലഭിച്ചത് ജോൺസിമോൾ ജോയി, താബോർ, പാച്ചിറ, കോട്ടയം., പന്ത്രണ്ടാം ക്ലാസ്സിൽ പൊതുവിജ്ഞാനത്തിൽ ഒന്നാം സ്ഥാനത്തിനർഹൻ "സൺഡേസ്ക്കൂൾ പ്രവീൺ". ഈ വർഷം ഈ സ്ഥാനം നേടിയത് സോഫി ജോസഫ്, സെന്റ് ജോൺസ് പാമ്പാക്കുട, കണ്ടനാട്., പൊതുവിജ്ഞാനത്തിൽ മലങ്കരസഭാ സമാധാനം നിങ്ങളുടെ വീക്ഷണത്തിൽ"-എന്ന ചോദ്യത്തിന്റെ ഉത്തരങ്ങൾ ചിന്തോദീപകമായിരുന്നു. സഭയിലെ അധികാര മോഹവും ധനത്തിന്റെ അതിപ്രസരം വരുത്തുന്ന വിനകളെക്കുറിച്ചും പറഞ്ഞിട്ട്, "യാക്കോബായ വിഭാഗക്കാരോട്" ചില കുട്ടികൾ നടത്തിയിട്ടുള്ള ആഹ്വാനം ശ്രദ്ധേയങ്ങളായിരുന്നു. വളരുന്ന തലമുറയുടെ ചിന്താസ്പന്ദനങ്ങൾ ഉത്തരങ്ങളിൽ പ്രതിധ്വനിച്ചു.

2) രണ്ടു പുതിയ അവാർഡുകൾ: സഹോദരങ്ങളായ അഭിവന്ദ്യ മക്കാറിയോസ് തിരുമേനി, ഫാദർ ലാസറസ്, ഫാദർ കെ. സി. മാത്യു എന്നിവരുടെ മാതാപിതാക്കളുടെ പേരിൽ രണ്ടു പാരിതോഷികങ്ങൾ വാഗ്ദാനം ചെയ്യപ്പെട്ടിരിക്കുന്നു. സൺഡേസ്ക്കൂൾ വിദ്യാർത്ഥികളിൽ നിന്ന് എസ്.എസ്.എൽ.സി. പരീക്ഷയിൽ ഏറ്റവും കൂടുതൽ മാർക്കു കരസ്ഥമാക്കുന്ന ആൺകുട്ടിക്കും പെൺകുട്ടിക്കും 1000 രൂപാ വീതമുള്ള ക്യാഷ് അവാർഡ് നൽകുന്നതാണ്. സഭാ സേവനത്തിനായി മൂന്നുപേരെ വൈദികരായും ഒരാളിനെ കന്യാസ്ത്രീയായും (ബഥനി മഠത്തിലെ സിസ്റ്റർ മറിയം) സമർപ്പിച്ച ഈ മാതാപിതാക്കൾ നിശ്ചയമായും ആദരിക്കപ്പെടേണ്ടവരും അനുസ്മരിക്കപ്പെടേണ്ടവരുമാണ്. സൺഡേസ്ക്കൂൾ അസോസിയേഷന്റെ കൃതജ്ഞത പ്രകാശിപ്പിക്കുന്നു.

3) റ്റി. എം. വർഗീസിന്റെ കുടുംബത്തോട് അനുശോചനം:

'മലങ്കര വറുഗീസ്' എന്നു വിളിക്കപ്പെട്ടിരുന്ന പെരുമ്പാവൂർ സൂലോക്കോ പള്ളി ഇടവകാംഗം തോമ്പ്രായിൽ ശ്രീ. റ്റി. എം. വറുഗീസിന്റെ ദാരുണ മരണം, ഓർത്തഡോക്സു സഭയെ ദുഃഖത്തിൽ വീഴ്ത്തിയ സംഭവമാണ്. സഭയാകമാനം അനുശോചനം പ്രകടിപ്പിക്കുകയും, കുറ്റവാളികളായ കാപാലികരെ കണ്ടുപിടിച്ച് ശിക്ഷിക്കയുംചെയ്യണമെന്ന് ഗവൺമെന്റിനോട് ആവശ്യപ്പെടുകയും ചെയ്തിട്ടുണ്ട്.

സഭയ്ക്കുവേണ്ടി സമയം മാത്രമല്ല തന്റെ ധനവും ഒട്ടേറെ ചെലവാക്കേണ്ടി വന്ന വറുഗീസ് കടന്നുപോയപ്പോൾ, കുടുംബാംഗങ്ങൾ സാമ്പത്തിക ഭാരത്തിലാണെന്നു മനസ്സിലാക്കുന്നു. ശ്രീ. വറുഗീസ് സൺഡേസ്ക്കൂളിന്റെ സജീവ പ്രവർത്തകനായിരുന്നു. ദീർഘനാൾ അദ്ധ്യാപകനായിരുന്നു. ഭദ്രാസന പ്രതിനിധിയായി കേന്ദ്ര സമിതിയിൽ പരീക്ഷാ ബോർഡിലും ഒ.വി.ബി.എസ്. കമ്മറ്റിയിലും എല്ലാം അദ്ദേഹം പ്രവർത്തിച്ചു. കൃത്യമായി എല്ലാ സമ്മേളനങ്ങളിലും സംബന്ധിക്കുകയും ശ്രദ്ധേയവും ക്രിയാത്മകവുമായ അഭിപ്രായങ്ങളും നിർദ്ദേശങ്ങളും നൽകുകയും ചെയ്തിരുന്നു.

സൺഡേസ്ക്കൂൾ അസോസിയേഷന്റെ എക്സിക്യൂട്ടീവ് കമ്മറ്റിയംഗങ്ങൾ, പ്രസ്ഥാനത്തിന്റെ പ്രസിഡണ്ട് അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ പരേതന്റെ ഭവനം സന്ദർശിക്കുകയും സഹകരണത്തിന്റെ കരം നീട്ടുകയും ചെയ്തു.

4) പരീക്ഷാഫലവും സർട്ടിഫിക്കറ്റു വിതരണവും:-

ഫെബ്രുവരി മൂന്നാം ആഴ്ചയോടുകൂടി എസ്.എസ്.എഫ്.സി. യുടെയും മറ്റും പരീക്ഷാ ഫലം പ്രസിദ്ധീകരിക്കുന്നതാണ്. അതിനുശേഷം സർട്ടിഫിക്കേറ്റുകളും വിതരണം ചെയ്യാൻ സാധിക്കും.

ആശംസകളോടെ

ഫാ. റ്റി. ജെ. ജോഷ്വ




DR. SKARIA OOMMEN

# HIGH LIGHTS

1) Malayalam Qurbana conducted for the 1st time in States Island, Aug 10th, 1974.Rev.Fr.T.M.Zachariah conducted the service.

2) On May 8,1977 by the order Kalpana of His Grace Dr.Thomas Mar Markarios St George church became a parish

3) On July 18,1979 His Holiness Moran Mar Baselios Mar Thoma I, the Catholicos and Malankara Metropolitan visited the parish.

4) On May 7th 1980 His Grace Dr.Thomas Mar Makarios consecrated the church building. This is the first church bought and consecrated for the Malankara Church in the Western Hemisphere.

5) On Feb.7th, 1987 His Beatitude Mar Coorilos, Catholicos Designate visited the church. This is the 10th anniversary of the church. Also celebrated 73rd birthday of Mar Coorilos.

6) H.B.Thomas Mar Thimothios visited the church on 5.9.92

7) H.H.Moran Mar Baseliose Mar Thoma II, Catholicose visited the church on 16.1.93

**First Vicar;** Rev.Fr. T.A.Thomas (1976 to 1996)

**Second Vicar;** Rev Fr.C Daniel (1997 to 1998)

**Present Vicar:** Very Rev.Paulose Adai Cor Episcopa (1999 to till Date)

**Bishops**

1) His Grace Dr. Thomas Mar Markarios Senior Metropolitan (1st)
2) His Grace Mathews Mar Barnabas present Diocesan Metropolitan
3) His Grace Zachariah Mar Nicholovos, Assistant Metropolitan,

**American Diocese**

The following members of St. George Orthodox Church Staten Island, served Dioceses in different capacities at different times

1) Mr. Skariha Oomman served as Diocesan council member at the inception of the Diocese (1979-1982). He served as Sunday school co coordinator and public relation officer for 17 years.
2) Rev. Fr. T.A. Thomas served as Diocesan Secretary for two terms,(1982 to 1988)
3) Mr. Philip Thykudam served as lay trustee for two terms (1982 to 1988)
4) Very. Rev.Paulose Adai served as Diocesan Secretary 1993 to 2002
5) Rev. Dn. Aju Philip Mathews, who born and brought up in U.S.A served as MGOCSM General secretary for last 5 years

Following Members of our church are served as the Malankara Association Managing committee members

1) Mr. Skariah Oomman for two terms (1980-89)
2) Mr. Daniel A George for one term 1990-93
3) Mr.Korah K Korah New member from 2002-onwards

**Silver Jubilee Celebration**

An year long Jubilee celebrations were held. The program inaugurated by His Grace Mar Makarios along with Mar Nicholavas.

**Symposium-**Organized by the women's forum. Topic Role of women in church past, present and future. Coordinations: Mrs. Cicily Sunny and Mrs. Elizabeth Jacob.

**Bible Quiz:** For seniors and juniors coordinated by Mrs. Sofi Vilson

**Variety Entertainment:** Group dances, folk dance, short play, *Margam Kali*, Concert. An entertainment night was held at St.Michael's auditorium on July 24,2002

**Church convention:** His Grace Dr. Geevarghese Mar Osthathios Metropolitan, Very Rev. Mathai Thekkedathu were speakers on June 7th and 8th 2002.

On November 9th 2002 a convention was held in our parish in commemoration of the centennial anniversary of Parumala Thirumeni Rev Fr. K.K John was the main speaker. Very Rev. Paulose Adai, vicar, unveiled a life size portrait of Parumala Thirumeni, donated by Mr. Thomas Philip and family.

**Blood Drive and Medical camp** held on September 14,2002, about 30 members donated their blood. Mrs. Soffy Vilson was the coordinator.

**Drama:** Agni Kirridam, a social drama was staged on October 12th 2002 at New drop High school auditorium. Direction and acting by the church members. Mr. Philip Thykudam Mr. C.V. Varghese, Mr. V.A. Abraham, Mr. Andrews Ittiavirah and Mr. Jacob Mathew coordinated it.

**Choir Group:** A choir Group was formed to make the worship service beautiful. Mr. Raju K Joy is coordinating it

**Charity Project:** It has been decided to donate 5 houses for the needy, Marriage assistance to 5 and tuition assistance to 25 children

as part of the celebration. Raffle ticket sales are arranged to raise funds and the proceeds from this endeavor will go to charity. Mr. Varghese Mathew is the coordinator for this project.

**Souvenir:** A colorful souvenir published on December 28th, 2002, at the Silver Jubilee concluding program. Mr. Thomas Philip and Mr. Andrews Ittiavirah serve as Chief Editor and Managing Editor for the souvenir.

## CONCLUDING PROGRAM

## (SILVER JUBILEE)

Held on December 28th 2002 at St Michael's Auditorium Staten Island New York. His Grace Mathew Mar Barnabas Inaugurated the programmes. H.G.Thomas Mar Makarios presided over the meeting. Also Thirumeni released the souvenir by giving a copy to Mr. Babu Philip.

Rev. Fr. Samuel M. Samuel, Vicar of Marthoma Church SI and Rev. Fr. Joe Karikunnel CST, priest of .St.Clare RC church gave Greetings. Very Rev. Paulose Adai, Vicar gave welcome and introductory speeches. Mr. Varghese Thomas Treasurer gave vote of thanks. Secretary Skriah Oomman was the Master of ceremony and recognized all founding members, all the co ordinators and chair persons of all sub committee. Plaques were awarded to the Members for staging and directing a wonderful Drama. Dinner was served to all. The Silver Jubilee program ended with Holy Eucharist on 29th December 2002 and H.G.Makarios Metropolitan was the Chief celebrant.

**Vicar : Rev. Paulose Adai Cor Episcopa**

**Secretary : Skaria Oommen (1st, 10th, 25th year secretary)**

**Treasurer : Varghese Thomas**

**General Convenor : Philip Thykudom**

### Sunday School

The Sunday School program started in St. George Church in 1977. Mr. P.P Abraham was the first Head Master. He continued in that position from 1977 to 1984. The following individuals rendered their service as Head Master or Head Mistress. Mr. Abraham Geevarghese (1987 to 1987, 2000) Mr. Jacob David (1983), Mr. Philip Varghese (1992 to 1998), Rev. Dn. Aju Mathew (1999) and Mrs. Cicily (2001 to till date) Sunday school classes are held regularly on Sundays after Holy Qurbana. Presently the church has classes from pre-school to 12th grade with 67 students and 14 teachers.

### Martha Mariam Samajam

The Martha Mariam Samajam meets regularly on first Sunday of the month after Holy Qurbana. Bible reading, singing of hymns devotional talk and discussion are held at the meeting. Mrs. Ammini Abraham, Thankamma Korah, Saramma John, Molly Thomas, Alamma Varghese, Santhamma Philip, Leelamma Koikkal, Saramma Mathew, Mariamma Abraham, and Cicily Sunny served as secretaries in different years. Mrs. Annamma Skaria is the present secretary.

### MGOCSM

The young adults of the parish meet regularly either in church or members residence. Bible study, devotional talk and discussions are held at the meetings. Mr. Jason Abrahram and Miss Gini Varghese serve as secretary and Treasurer respectively.

### Prayer Group

The real growth and blessing of a church depends on its spiritual organizations particularly prayer meeting. Thus prayer meetings are held regularly at member's houses or church, at least once a month. Mr. Varghese Mathew, Secretary and Mr. Philip Thykudam Joint Secretary serve the prayer group.

### Malayalam School

The Malayalam School was started in 1999. The aim of the school is to teach our younger

generation Malayalam, the native language. Classes are held on Saturdays from 4.30 p.m to 6.00 p.m followed by evening prayer in the church. Currently 30 students study in 4 classes. Mr. Varghese Mathew serves as Headmaster since 1999

**Managing Committee**

Very Rev. Paulose Adai Cor- Episcopa, Vicar & President

Skaria Oommen, Secretary

Varghese Thomas, Treasurer

Abraham Geevarghese, Ex-officio

Jacob Mathew, Member

Sunny Abraham, Member

Andrews Ittiaviarah, Member

John Cherian, Member

Thomas C Varghese, Member

**Board Of trustees**

Ver.Rev.Paulose Adai Cor Episcopa, President /Vicar

Skaria Oommen, Secretary

Varghese Thomas, Treasurer

Charley Thykudam, Member

Mathews Philip, Member

Sunnykutt Oommen, Member

Joykutty Samuel, Member

Shaji Wilson, Member

V.A.Abraham, Member

Korah K Korah, Auditor

**We are blessed by the visit of two Catholicos and the following Bishops of our Church over the last 25 years.**

H.H.Baselios Marthoma Mathews I (1979)

H.H.Baselios Marthoma Mathews II (1993)

H.B.Thomas Mar Thimothios

H.G.Thomas Mar Makarios

H.G.Mathews Mathews Mar Barnabas

Late H.G Philipos Mar Theophilos

Late H.G Joseph Mar Pachomios

Late H.G Dr.Paulose Mar Gregorios

Late H.G Geevarghese Dioscorus

H.G.Geevarghes Mar Osthathios

H.G Stephanos Mar Theodosius

H.G Mathews Mar Ephipanios

H.G Philipos Mar Eusebius

H.G Thomas Mar Athanasios

H.G Geevarghese Mar Ivanios

H.G Kuriakose Mar Clemis

H.G Job Mar Philaxinos

H.G Greegorios Mar Coorilos

H.G Dr.Jacob Mar Iraneos

H.G.Dr.Thomas Mar Athanasios

H.G. Zachariah Mar Nicholavas

And Most Rev.Philipose Mar Chrisostum Marthoma Metropolitan

The Newly Elected Office Bearers

**Managing Committee Members**

Very Rev.Paulose Adai (Vicar),

John Cheriyan (secretary)

Jacob Mathew(Treasurer)

Kurian Varghese,

Babu Daniel,

Thomas Jacob Vilayil,

George Peter,

Varghese Thomas (Ex-Officio)

Skaria Oommen (Ex Officio)

Bosewell Daniel (Auditor)

**Board Of Trustees**

Very Rev.Paulose Adai,

John Cherian,

Jacob Mathew,

Shaji Wilson,

Joykutty Samuel,

Charley Thykudam,

Sunnykutty Oommen,

Sunny Abraham

Sabu Skaria.

# NEW YORK STATEN ISLAND ST. GEORGE MALANKARA ORTHODOX CHURCH OF INDIA



VERY REV. PAULOSE ADAI COR EPISCOPA *(VICAR)*



SKARIA OOMMEN *(SECRETARY)*



VARGHESE THOMAS (TRUSTEE)



BOARD OF TRUSTEES



MANAGING COMMITTEE

*Licence No. 475, 11th April 1946. Registered No.KL/CR/KTM/.236/2003-05*
**THE MALANKARA SABHA**, CATHOLICATE OFFICE, KOTTAYAM-686 038

# New York Staten Island St. George Malankara Orthodox Church of India



H. G. MATHEWS MAR BARNABAS
METROPOLITAN



H. G. DR. THOMAS MAR MAKARIOS
METROPOLITAN



H. G. ZACHARIAH MAR NICHOLOVOS
ASST. METROPOLITAN

25

## SILVER JUBILEE CELEBRATION



THE FIRST CHURCH BOUGHT & CONSECRATED FOR
THE MALANKARA ORTHODOX CHURCH IN AMERICA

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT GRAPHICS & CO., MALLAPPALLY. 0473-682260, 784163 FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JACOB KURIAN. RS. 7/-